
PATRON SAINT

# മലങ്കരസഭ

## മാസിക

1992 - ഡിസംബർ
ലക്കം 12 പുസ്തകം 47

# ക്രിസ്തുമസ് ആശംസകൾ

"ക്രിസ്തു എന്ന രക്ഷിതാവ് ഇന്ന് ദാവീദിൻെറ പട്ടണത്തിൽ നിങ്ങൾക്കായി ജനിച്ചിരിക്കുന്നു."
*വി. മത്തായി 2:11*







പ. ബസ്സേലിയോസ് ഔഗേൻ പ്രഥമൻ ബാവാ തിരുമനസ്സിലെ
പാവന സ്മരണയ്ക്കു മുമ്പിൽ ആദരാഞ്ജലികൾ.



17-ാം ഓർമ്മപ്പെരുന്നാൾ

**ഡിസംബർ—8**

(ദേവലോകം അരമനചാപ്പൽ)

**Fr. JOHN MATHEW & FAMILY**
**New Jersey, U. S. A.**

ലക്കം 12 പുസ്തകം 47
1992 ഡിസംബർ

'MALANKARA SABHA
Devalokam
Kottayam-686038
Kerala, S. India
Phone: 578499

# മലങ്കരസഭ

## മാസിക

### താളുകളിൽ

### ലേഖനങ്ങൾ



### പംക്തികൾ



വാർഷികവരിസംഖ്യ 18 രൂപാ
ഇൻഡ്യയ്ക്കു വെളിയിൽ 150 ,,




# ക്രിസ്തുമസ്

ക്രിസ്തുമസ് വീണ്ടും സമാഗതമാകുന്നു. അന്നെന്നപോലെ ഇന്നും ക്രിസ്തുവിനെ അന്വേഷിച്ചവരും, വണങ്ങിയവരും, കൊല്ലുവാനാഗ്രഹിച്ചവരും നമുക്കു ചുററും നിൽക്കുന്നു. ബുദ്ധിമുട്ടി അന്വേഷിച്ചവർക്ക് ''നക്ഷത്ര''വും, സമ്മിശ്രവികാരങ്ങളോടെ തന്നെ വണങ്ങിയവർക്ക് ''കീററുശീല''യും, ഭയത്തിലുയർന്ന പാരവശ്യത്തോടെ കൊല്ലുവാനാഗ്രഹിച്ചവർക്ക് ''സമയ''വും കരുത്തു പകരുന്ന അടയാളങ്ങളായവശേഷിക്കുന്നു. നക്ഷത്രം, ആധുനിക വാർത്താമാദ്ധ്യമങ്ങളുടെ പ്രതീകമാണ്. സത്യവും നീതിയും വെളിപ്പെടുത്തി ആഗോള കുടുംബത്തിന് പ്രകാശം പരത്തുവാനാണോ വാർത്താമാധ്യമങ്ങൾ ശ്രമിക്കുന്നത്? വോട്ടുനേടി അധികാരത്തിൽ വന്ന ജനപ്രതിനിധികൾ ചൂഷണം ചെയ്തു താളം തെററിച്ച ഒരു ജീവിതക്രമത്തിന്റെ പ്രതീകമല്ലേ ആ കീററുശീല? ക്രിസ്തുവിന്റെ ഒന്നാമത്തെ വരവിന്റെ ദൂതുകൾകൊണ്ട് അർത്ഥവത്തായി ജീവിക്കാതെ, ക്രിസ്തുവിന്റെ രണ്ടാമത്തെ വരവിന്റെ 'സമയം' കണക്കുകൂട്ടുകയല്ലേ ഇന്നു പലരും? മഴയും വേനലും മാറിമാറി ദുരന്തങ്ങൾ സമ്മാനിക്കുന്നിടത്ത് ഭക്ഷണവും വസിക്കുവാനൊരിടവും തേടിയലയുന്നവരുടെ സംഖ്യയേറിക്കൊണ്ടിരിക്കുന്നതിന്റെ സൂചനയെന്താണ്? നിയമങ്ങളുടെ നൂലാമാലകൾ നീതി നിഷേധിക്കുമ്പോൾ പ്രതിഷേധിക്കുവാൻ ശക്തിയില്ലാതായി പുറന്തള്ളപ്പെടുന്നത് അഭിനവ യോസഫുമാരും മറിയമാരും തന്നെയല്ലേ? പ്രകൃതി ദുരന്തങ്ങൾക്കായി ഓരോ വർഷവും സർക്കാർ പ്രാർത്ഥിക്കുന്നുവെന്നാണ് കേൾക്കുന്നത്. കാരണം പണം വേണ്ടുവോളം മറിച്ചുതിരിച്ചു വിടണമെങ്കിൽ കണക്കിൽപെടാത്ത കേന്ദ്ര ദയാകടാക്ഷത്തിൽ പത്തു കാശു കിട്ടണം. അതു ജനത്തിന് വീതിച്ചു നൽകിയതിന്റെ കണക്കൊക്കെ കേൾക്കുവാൻ മിനക്കെടാത്ത ജനത്തെ ഭരണകൂടത്തിന് എന്ത് താല്പര്യമാണെന്നോ. ക്രിസുതുമസിന് സ്തുതിഗീതം പാടി യേശുകുഞ്ഞിനെ താലോലിക്കുവാൻ കൈയ്യുയർത്തുന്ന ക്രിസ്തുഭക്തർക്കൊക്കെ, ആ കുഞ്ഞിന്റെ ചൂണ്ടുവിരൽ അനീതിയെ ചൂണ്ടുന്നത് കണ്ടില്ലെന്നു നടിക്കുവാൻ കഴിയുമോ? പരിവർത്തിത ക്രിസ്ത്യാനികളോട് മതപരിവർത്തനം ചെയ്തതിന്റെ പേരിൽ ന്യായമായ അവകാശങ്ങൾ നിഷേധിക്കുന്നതിൽ, 'മുന്നോക്ക' (?) വിഭാഗം ക്രിസ്ത്യാനികൾക്ക് ഒന്നുമൊന്നും തോന്നാതിരിക്കുന്നത് തിരുവവതാരത്തിന്റെ വെളിച്ചം കടന്നുവരാത്തതുകൊണ്ടല്ലേ? — എങ്കിലും സ്നേഹത്തിന്റെ പൊന്നുങ്കതിർ വീശുന്ന അനേകം പുത്തൻ താരകങ്ങളെ മനസിന്റെ മാനത്തിൽ തെളിയിക്കുവാൻ ക്രിസ്തുമസിനു കഴിഞ്ഞിട്ടുണ്ട്. നമ്മുടെ ചുററും അന്ധകാരം ഉരുണ്ടുകൂടിയാലും സന്മനസിന്റെ അനേകം ദൃഷ്ടാന്തങ്ങളിൽ ഉണ്ണിയേശുവിന്റെ പുഞ്ചിരി മനസിലാക്കുവാൻ നമുക്കു കഴിയട്ടെ. ഈ പ്രപഞ്ചത്തിൽ എവിടെയെങ്കിലും പ്രകാശിക്കുന്ന ഒരു സൂര്യനെപ്പോഴും മുകളിലുണ്ടെന്ന ആശ്വാസം നമ്മുടെ കണ്ണുകളിലും ഹൃദയങ്ങളിലും ക്രിസ്തുമസിന്റെ ''അമ്മാനുവേൽ'' ആയി ജ്വലിക്കട്ടെ.

**ജെ. കെ.**




ഫാ. വി. എം. ജെയിംസ്

## ജനനപ്പെരുനാളിനു മുമ്പുള്ള ഞായർ – ഡിസംബർ 20

ലൂക്കോ. 3:23

### കൃപയാൽ നാം ദൈവമക്കൾ

വംശാവലിപട്ടികയിൽ യൗസേഫ് ആദാമിൻെറ മകനായും ആദാം ദൈവത്തിൻെറ മകനായും രേഖപ്പെടുത്തിയിരിക്കുന്നു. നാം ദൈവമക്കൾ ആണ് എന്ന ബോദ്ധ്യം വരുമ്പോൾ ദൈവത്തേയും ദൈവകല്പനകളേയും ദൈവമക്കളേയും സ്നേഹിക്കുകയും ദൈവഇഷ്ടം പ്രവർത്തിക്കുകയും ചെയ്യും. (1 യോഹ. 5:2) 'കാണ്മീൻ നാം ദൈവമക്കൾ എന്നു വിളിക്കപ്പെടുവാൻ പിതാവ് നമുക്ക് എത്ര വലിയ സ്നേഹം നൽകിയിരിക്കുന്നു. (1 യോഹ. 3:1) സ്വർഗ്ഗസ്ഥനായ പിതാവിൻെറ ഇഷ്ടം ചെയ്യുന്നവർ കർത്താവിൻെറ സഹോദരരും ആ നിലയിൽ പിതാവിൻെറ മക്കളും ആണ്. (മത്തായി 12:50) അതുകൊണ്ട് അബ്ബാ, പിതാവേ എന്നു വിളിക്കുവാനുള്ള അവകാശവും നമുക്കു തന്നിരിക്കുന്നു. (മത്തായി 6:9) മുടിയനായ പുത്രനെപോലെ പാപംമൂലം അകന്നുപോയ നാം (അപ്പൻെറ) ദൈവത്തിൻെറ അടുക്കൽ വന്നു സ്വാതന്ത്ര്യവും അവകാശവും അനുഭവിക്കണം.

## നമ്മുടെ കർത്താവിൻെറ ജനനപ്പെരുനാൾ – ഡിസംബർ 25

(മത്തായി 2:12)]

### യേശുവിനോടുള്ള നമ്മുടെ കാഴ്ചകൾ.

വിദ്വാന്മാർ യേശുവിനെ അമ്മയായ മറിയയോടുകൂടി കണ്ടു, വീണു നമസ്കരിച്ചു. പൊന്നും, കുന്തുരുക്കവും മൂരും കാഴ്ചവച്ചു. രാജാധിരാജന് പൊന്നും, ദൈവാധിദൈവത്തിന് കുന്തുരുക്കവും (വെളി. 8:3) പ്രവാചകശ്രേഷ്ഠനായ മനുഷ്യപുത്രന് മൂരും (മീറ) പ്രതീകാത്മകമായി കാഴ്ചവച്ചു. വിശുദ്ധിയുടേയും തേജസിൻെറയും മഹത്വത്തിൻെറയും പ്രതീകമായി സ്വർണ്ണവും സൽഗുണപൂർണ്ണതയുടെ പ്രതീകമായി കുന്തുരുക്കവും കഷ്ടതയുടെ പ്രതീകമായി മീറയും സമ്മാനിച്ചു. ഹേമം തട്ടുന്നവർക്കാണ് മീറ കൊടുക്കാറുള്ളത്. കയ്പുള്ളതും വേദന അകററുന്നതുമായ മീറ കഷ്ടാനുഭവത്തെ സൂചിപ്പിക്കുന്നു. കുരിശിൽ കിടന്ന് കൈയ്പുനീരു കുടിച്ചിട്ട് 'എല്ലാം നിവൃത്തിയായി എന്നു കർത്താവ് അരുളി. (യോഹ. 19:30) വിശുദ്ധ ജീവിതവും, സൽക്കർമ്മങ്ങളും, നീതിക്കുവേണ്ടിയുള്ള കഷ്ടതകളും ആണ് നമുക്ക് കർത്താവിനു കാഴ്ചവയ്ക്കാവുന്ന സ്വീകാര്യസമ്മാനങ്ങൾ.

## ജനനപ്പെരുനാളിനുശേഷം 1–ാം ഞായർ – ഡിസംബർ 27

മിസ്രയീമിലേക്കുള്ള ഓടിപ്പോക്ക്

(മത്തായി 2:9–15, 19–23)

### നാം നീതിയുടെയും ന്യായത്തിൻെറയും സമാധാനത്തിൻെറയും സംരക്ഷകരാകണം.

മനുഷ്യപുത്രനായി അവതരിച്ച ദൈവപുത്രൻെറ ബാല്യകാലസംരക്ഷണം യൗസേഫിലും മറിയമിലും നിക്ഷിപ്തമായിരുന്നു. കന്യകയിൽനിന്നും ജനിച്ച ശിശു ദാവീദിൻെറ സിംഹാസനത്തിൽ ഇരുന്ന് നീതിയും ന്യായവും സമാധാനവും നിലനിർത്തേണ്ട രാജകുമാരനാണ് (യെശ. 9:–67). യേശുക്രിസ്തുവിൽ വിശ്വസിക്കുന്നവരായ നാം നമ്മുടെ ചുററുപാടും നീതിയും ന്യായവും സമാധാനവും പാലിക്കുകയും

സംരക്ഷിക്കുകയും ചെയ്യേണ്ടവരാണ്. ദൈവരാജ്യം നീതിയും സമാധാനവും ആത്മാവിലുള്ള സന്തോഷവുമാണ്. (റോമാ. 4:7) സമാധാനം ഉണ്ടാക്കുന്നവരാണ് ദൈവമക്കൾ (മത്തായി 5:9). മിസ്രയിമിലേക്കുള്ള ഓടിപ്പോക്കിൽ യൗസേഫും മാതാവും കഷ്ടം സഹിച്ചതുപോലെ നീതിക്കുവേണ്ടിയും സമാധാനത്തിനുവേണ്ടിയും കഷ്ടപ്പെടുമ്പോൾ നമുക്ക് ദൈവരാജ്യത്തിൽ പ്രതിഫലം ഉണ്ടാകും (5:10–12).

## ജനനപ്പെരുനാളിനുശേഷം 2–ാം ഞായർ – 1993 ജനുവരി 3

(ലൂക്കോ. 2:40–52)

മക്കളുടെ സമ്പൂർണ്ണ വളർച്ചയിൽ മാതാപിതാക്കൾ ശ്രദ്ധിക്കണം.

പൈതൽ വളർന്നു, ജ്ഞാനം നിറഞ്ഞു. ആത്മാവിൽ ബലപ്പെട്ടു. ദൈവകൃപ അവന്മേൽ ഉണ്ടായിരുന്നു എന്ന യേശുവിന്റെ വളർച്ചയെപ്പറ്റി പറയുന്നതുപോലെ ഇന്നത്തെ മക്കളുടെ വളർച്ചയും സമ്പൂർണ്ണവും സമഗ്രവുമാകാൻ ശ്രദ്ധിക്കണം. ശാരീരികവളർച്ചയിലും മാനസികവികാസത്തിലും ശ്രദ്ധ പതിപ്പിക്കുമ്പോൾ ആത്മീയവളർച്ച അവഗണിക്കുന്നു. ദൈവകൃപ ലഭ്യമാകാതെവരുന്നു. മക്കൾ മാതാപിതാക്കൾക്ക് സന്തോഷത്തിനു പകരം ദു:ഖം ഉളവാക്കുന്നു. മക്കൾ സന്തോഷം തരുവാൻ തക്കവണ്ണം യേശുവിനെപ്പോലെ സംപൂർണ്ണ വളർച്ച ലഭിപ്പാൻ മാതാപിതാക്കൾ ശ്രമിക്കണം. 12–ാം വയസിൽ യേശുവിന്റെ ജ്ഞാനം ഏവരെയും ആത്ഭുതപ്പെടുത്തിയതുപോലെ ബാല്യത്തിൽതന്നെ (before teenage) മക്കളെ ആത്മശിക്ഷണത്തിൽ വളർത്തണം.

## ദനഹായുടെശേഷം 1–ാം ഞായർ ജനുവരി 10

(മത്തായി 4:12–22)

വെളിച്ചം കാണുവാനും, മാനസാന്തരപ്പെടുവാനും ക്രിസ്തുവിനെ അനുഗമിക്കുവാനുമുള്ള ആഹ്വാനം.

യേശുവിന്റെ പരസ്യപ്രത്യക്ഷതയോടുകൂടി അന്ധകാരത്തിലിരുന്ന ജനം നിത്യജീവന്റെ വെളിച്ചം കണ്ടു. മാനസാന്തരത്തിന്റെ ആഹ്വാനം കേട്ടു. കർത്താവിനെ അനുഗമിച്ചവർ രക്ഷയുടെ മാർഗ്ഗത്തിലായി. ദൈവരാജ്യമായിരുന്നു പ്രസംഗവിഷയം. ദൈവരാജ്യത്തിലേക്കുള്ള പ്രവേശനമാർഗ്ഗം അനുതാപം (മാനസാന്തരം) ആണ്. മാനസാന്തരപ്പെടുവീൻ; സ്വർഗ്ഗരാജ്യം സമീപിച്ചിരിക്കുന്നു (മത്തായി 4:17). മാനസാന്തരപ്പെടുന്നവർക്ക് സ്വർഗ്ഗരാജ്യം സമീപമാണ് എന്ന് മുടിയനായ പുത്രനും, പാപിനിയും, സക്കായിയും, പത്രോസും വലതുവശത്തെ കള്ളനും നമ്മെ പഠിപ്പിക്കുന്നു. വിശുദ്ധജീവിതവും സൽക്കർമ്മങ്ങളുമാണ് മാനസാന്തരത്തിന്റെ പ്രധാന ലക്ഷണങ്ങൾ. അങ്ങനെയുള്ളവരാണ് കർത്താവിനെ അനുഗമിക്കാൻ യോഗ്യർ. നമുക്ക് അതിനുള്ള യോഗ്യത നേടാൻ പരിശ്രമിക്കാം, പ്രാർത്ഥിക്കാം.



## സഭാപഞ്ചാംഗം

ഈ ലക്കം മാസികയോടുകൂടി 1993–ലെ സഭാപഞ്ചാംഗം അയയ്ക്കുന്നു. തന്മൂലം മാസികയുടെ പേജ് കുറയുകയാൽ പല വാർത്തകളും ചേർക്കാതെ വന്നിട്ടുണ്ട്.

—എഡിറ്റർ

## മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്





Thomas John & Rossy. Aleyamma.





Lawrance Johny, Mallassery.

# വളരുമാറാക്കുന്ന ദൈവത്തിന്നായ് (ix)

## മാത്യൂസ് മാർ ബർന്നബാസ് മെത്രാപ്പോലീത്താ

### 4) അസൂയാരഹിതമായ സ്നേഹം

യഥാർത്ഥ സ്നേഹം കുറയുന്തോറും, അസൂയ ഉണ്ടാകും. ഉററമിത്രങ്ങളുടെ ഉയർച്ചയിൽ നാം സന്തോഷിക്കുന്നതിന്റെ കാരണം സ്നേഹമാണ്. അന്യന്മാർ നമ്മെക്കാൾ ഉയരുമ്പോൾ, സ്നേഹമില്ലാത്തതിനാൽ സന്തോഷമുണ്ടാകുന്നില്ല. അപ്പോൾ അസൂയ ഉണ്ടാകുന്നു. സ്നേഹമില്ലാതിരിക്കുമ്പോൾ മററുള്ളവരുമായി താദാത്മ്യം പ്രാപിക്കുന്നതിനും സന്തോഷിക്കുന്നതിനും സാധിക്കുന്നില്ല.

അസൂയകൊണ്ടുണ്ടാകുന്ന ദോഷങ്ങളെക്കുറിച്ച് ചിന്തിക്കാം. 1) അസൂയമൂലം മററുള്ളവരെ തേജോവധം ചെയ്യുന്നതിനും, ചിലപ്പോൾ നിഗ്രഹിക്കുന്നതിനും ശ്രമിക്കുന്നു. ശൗൽ രാജാവ് ദാവീദിനെ കൊല്ലാൻ ശ്രമിച്ചത്, അസൂയകൊണ്ടായിരുന്നുവല്ലൊ. അസൂയ ഉള്ളവർക്ക് മററുള്ളവരുടെ നല്ല പ്രവർത്തനങ്ങളെ പ്രോൽസാഹിപ്പിക്കുന്നതിനും, സഹായിക്കുന്നതിനും സാധിക്കുന്നില്ല. 2) അസൂയ ഉള്ളവന്റെ മനസ് അസ്വസ്ഥമായിരിക്കും. അസൂയയോ അസ്ഥികൾക്ക് ദ്രവത്വം (സദൃ. 14:30) എന്ന് ജ്ഞാനിയായ ശലോമോൻ പറയുന്നു. 3) അസൂയ ഉള്ളവൻ മററുള്ളവരെ വെറുക്കുന്നതിനാൽ മററുള്ളവരുടെ സ്നേഹം നഷ്ടപ്പെടുത്തി അന്യനായി പോകുന്നു.

അസൂയ മാററുന്നതിനുള്ള മാർഗ്ഗങ്ങളെക്കുറിച്ച് ചിന്തിക്കാം.

ഒരു കുട്ടിക്ക് ഉയർന്ന മാർക്ക് ലഭിക്കുമ്പോൾ മററു കുട്ടികൾക്ക് അസൂയ ഉണ്ടാകുന്നു. ദൈവം ആ കുട്ടിക്ക് നല്ലബുദ്ധി കൊടുത്തതുകൊണ്ടാണ് നല്ല മാർക്കു ലഭിച്ചെന്നു ചിന്തിച്ച് അതിൽ സന്തോഷിക്കയല്ലേ വേണ്ടതെന്ന് ചിന്തിക്കണം. ഒരു ശരീരത്തിലെ വിവിധ അവയവങ്ങൾക്ക് വിവിധ കഴിവുകളാണുള്ളത്. ശരീരത്തിന്റെ പൊതുവായ നന്മയ്ക്ക് എല്ലാ അവയവങ്ങളും ഒത്തുചേർന്നു പ്രവർത്തിക്കുന്നു. അതിനാൽ അവയവങ്ങളുടെ കഴിവുകളെ താരതമ്യപ്പെടുത്തുന്നതിന് അർത്ഥമില്ല. ഓരോ അവയവവും അതിന്റെ ധർമ്മം ഏററവും നന്നായി ചെയ്തോ എന്ന് ചിന്തിച്ചാൽ മതിയാകും. അതുപോലെ മനുഷ്യരും പൊതുവിന്റെ നന്മയ്ക്കായി അവരവരുടെ വിവിധങ്ങളായ കഴിവുകളെ പരമാവധി ഉപയോഗിച്ചോ എന്ന് ചിന്തിക്കുകയാണ് വേണ്ടത്. മററുള്ളവരുടെ ഉയർച്ചയിൽ പൊതുവിന്റെ ഉയർച്ചയെ ദർശിച്ച് നാം സന്തോഷിക്കണം.

നല്ല മാർക്കു കിട്ടിയ കുട്ടി ഞാനായിരുന്നെങ്കിൽ, ഞാൻ എത്രമാത്രം സന്തോഷിക്കുമെന്നും, ചിന്തിക്കണം. അപ്പോൾ മാർക്ക് കിട്ടിയ കുട്ടിയുമായി താദാത്മ്യം പ്രാപിക്കാഞ്ഞതുകൊണ്ടാണ് സന്തോഷിക്കാൻ സാധിക്കാതെപോയതെന്ന് മനസിലാക്കാം. അങ്ങനെ നമ്മുടെ സ്വാർത്ഥതയും ഇടുങ്ങിയ മനോഭാവവും കൊണ്ടാണ് നാം അസൂയപ്പെടുന്നതെന്ന് നാം മനസിലാക്കണം.

നല്ല മാർക്ക് വാങ്ങിച്ചത് ആ കുട്ടി കൂടുതൽ പഠിച്ചതുകൊണ്ടുമാകാം. അങ്ങനെയെങ്കിൽ അത്രയും ഉൽസാഹമായി പഠിക്കാത്തവർ തങ്ങളുടെ

തെററിനെ തിരുത്തുകയും, ആ കുട്ടിയുടെ നല്ല മാതൃകയിൽ സന്തോഷിക്കയുമാണ് വേണ്ടത്.

ചുരുക്കിപ്പറഞ്ഞാൽ മററുള്ളവരുടെ ഉയർച്ചയിൽ പൊതുവിൻെറ ഉയർച്ച കാണുന്നതിനും, മററുള്ളവരുമായി താദാത്മ്യം പ്രാപിച്ച് സന്തോഷിക്കുന്നതിനും കുട്ടികളെ പഠിപ്പിക്കണം.

## 5) നന്ദിപ്രകടനം

വിനയവും സ്നേഹവും നന്ദിയിൽ അടങ്ങിയിരിക്കുന്നു.

ദൈവത്തോടു മാത്രമല്ല, മനുഷ്യരോടും നാം നന്ദിയുള്ളവരായിരിക്കണം. നന്ദി വിനയത്തിൻെറയും സ്നേഹത്തിൻെറയും പ്രകടനമാണ്. വിനയവും സ്നേഹവും ഇല്ലാത്തവരാണ് നന്ദി പറയാൻ മടിക്കുന്നത്. സഹായം ലഭിച്ചില്ലെങ്കിലും കുഴപ്പമില്ലായിരുന്നെന്ന ഭാവമാണ് നന്ദിയില്ലാത്തവരിൽ കാണുന്നത്. നേരെമറിച്ച് ലഭിച്ച സഹായം ആവശ്യമായിരുന്നെന്നും അത് വളരെ പ്രയോജനപ്പെട്ടു എന്നുമുള്ള അംഗീകരണവും വിനയവുമാണ് നന്ദിയിൽ അടങ്ങിയിരിക്കുന്നത്. പ്രത്യുപകാരം ചെയ്യുന്നതിനുള്ള സന്നദ്ധതയും നന്ദിപ്രകടനത്തിൽ ഉണ്ട്. ആവശ്യാനുസരണം പ്രത്യുപകാരം ചെയ്യുകയും വേണം. ഇപ്രകാരമുള്ള നന്ദിപ്രകടനം നമ്മിൽ ഉണ്ടാകുമ്പോൾ മററുള്ളവർ സന്തോഷിച്ച് നമ്മെ കൂടുതലായി സ്നേഹിക്കുകയും സഹായിക്കുകയും ബഹുമാനിക്കുകയും ചെയ്യും.

നന്ദിയല്ലെങ്കിൽ ഉണ്ടാകുന്ന ദോഷങ്ങൾ

നേരേമറിച്ച് നമ്മിൽ നന്ദിപ്രകടനമില്ലെങ്കിൽ ഉള്ള സ്നേഹംപോലും പോയി മററുള്ളവർ നമ്മെ വെറുക്കുന്നതിന് ഇടയാകും.

ഇത്രമാത്രം അത്യന്താപേക്ഷിതമായ ഈ നന്ദിപ്രകടനം ചെറുപ്പത്തിലേ കുട്ടികളിൽ വളർത്തിയെടുക്കേണ്ടതാണ്. വിനയത്തിലും സ്നേഹത്തിലും നിറഞ്ഞ് ആരോടും നന്ദിവാക്ക് പറയുന്നതിനും, നന്ദിയോടെ പ്രത്യുപകാരം ചെയ്യുന്നതിനും പഠിപ്പിക്കണം.

**"Trifles make perfection. But perfection is not trifling".** (നിസാരമെന്ന് തോന്നുന്നവയാണ് പൂർണ്ണതയിലേക്ക് നയിക്കുന്നത്. പൂർണ്ണത നിസാരമല്ലതാനും) അല്പത്തിൻെറ കുറവുകൊണ്ട് വലിയ നഷ്ടം വരുന്നത് കഷ്ടമാണ്. കോടിക്കണക്കിന് വിലയുള്ള യന്ത്രസാമഗ്രികൾ ചില ചില്ലറ തകരാറുകൊണ്ട് പ്രവർത്തനരഹിതമായിരിക്കുന്നതുപോലെ, നമ്മിലുള്ള ചില ചെറിയ നന്മകളുടെ കുറവുകൊണ്ട് നാം നമുക്കും മററുള്ളവർക്കും പ്രയോജനമില്ലാത്തവരായിപോകാതെ സൂക്ഷിക്കേണ്ടതാണ്,

മററുള്ളവർക്ക് നമ്മോടുള്ള സ്നേഹം വർദ്ധിപ്പിക്കുന്നതിന് ഏററവും ആവശ്യമായത് നന്ദിയാണ്. ★

---




കുഞ്ഞനുജന്മാരേ....കുഞ്ഞനുജത്തിമാരേ....

യേശുനാഥന്റെ പൂന്തോട്ടത്തിൽ നാം ഒന്നിച്ചു കൂടിയിട്ട് വളരെ നാളുകളായി. ഇല്ലേ? കുററം നിങ്ങളുടേതല്ല. കുഞ്ഞിച്ചായന്റേതാണ്. പലപ്പോഴും എന്നതുപോലെ ഇപ്പോഴും മാപ്പപേക്ഷിക്കുന്നു. നിങ്ങൾ ക്ഷമിക്കുമെന്ന് കുഞ്ഞിച്ചായനറിയാം.

ശരീരംകൊണ്ട് അകലെയാണെങ്കിലും മനസ്സുകൊണ്ട് കുഞ്ഞിച്ചായൻ കൂട്ടുകാരോടൊത്തുണ്ട്.

പുഞ്ചിരിയുടെ പൂക്കുട വിടർത്തി തുള്ളിച്ചാടി നടക്കുന്ന കുഞ്ഞനുജന്മാരുടെയും കുഞ്ഞനുജത്തിമാരുടെയും ചിത്രങ്ങൾ കുഞ്ഞിച്ചായന്റെ മനസ്സിന് ആനന്ദം പകരുന്നു.

ഉണ്ണിക്കിടാങ്ങളുടെ കണ്ണുകളിൽ കതിരിട്ടു നിൽക്കുന്ന വിശുദ്ധിയും നൈർമ്മല്യവും ആരുടെ മനസ്സിനാണ് കുളിർമ്മ പകരാത്തത്?

നാട്ടിലെന്നതുപോലെ ഇവിടെയും കുഞ്ഞിച്ചായന് ധാരാളം കൂട്ടുകാരുണ്ട്. കൊച്ചു കൊച്ചു കൂട്ടുകാർ. ലോകത്തിന്റെ ഏതു കോണിലും കുട്ടികൾ ഒരുപോലെയാണ്. സ്നേഹത്തിന്റെ ഭാഷ സംസാരിക്കുന്ന കൊച്ചു കൊച്ചു ദൈവദൂതന്മാർ.

കറുകറുത്ത കാപ്പിരിക്കുട്ടന്മാരും, വെളുവെളുത്ത വെള്ളപ്പിള്ളേരും മഞ്ഞനിറമുള്ള ഇന്ത്യൻകിടാങ്ങളും എല്ലാം ഒന്നിച്ചുനിന്നു പാട്ടുപാടിയാൽ ആ പാട്ടിൽ മാനവസ്നേഹത്തിന്റെ മണിനാദം മുഴങ്ങിക്കേൾക്കാം.

ശിശുക്കളുടെ ഉത്സവദിനമായ 'ക്രിസ്മസ്' വീണ്ടും വന്നെത്തുന്നു. ഉണ്ണിയേശുവിനെ വാഴ്ത്തുന്ന മധുരഗാനങ്ങൾ മഴപോലെ പൊഴിയുന്നു. പുഴപോലെ ഒഴുകുന്നു.

ക്രിസ്മസ് എന്ന വാക്കു കേൾക്കുമ്പോൾ ലോകത്തെങ്ങുമുള്ള ഉണ്ണിക്കിടാങ്ങൾ തുള്ളിച്ചാടും. ക്രിസ്മസ് സ്നേഹത്തിന്റെ ഉത്സവമാണ്. യേശുനാഥന്റെ പിറവിപ്പെരുന്നാൾ. സ്വർഗപുത്രൻ മനുഷ്യനായി പിറന്ന ദിവസം. സ്വർഗവും ഭൂമിയും ആഞ്ഞു പുൽകിയ ആനന്ദദിനം.

ദൈവസ്നേഹം ഇല്ലാത്തവർക്ക് ക്രിസ്മസ് കൊണ്ടാടാൻ അവകാശമില്ല. തിന്നു മദിക്കാനും കുടിച്ചു കൂത്താടാനും ഉള്ള ദിവസമല്ല ക്രിസ്മസ്. ദൈവസ്നേഹം ഇല്ലാത്തവരും ക്രിസ്മസിന്റെ ആഘോഷങ്ങളിൽ പങ്കുകൊള്ളുന്നു. വൈക്കോൽ മെത്തയിൽ പള്ളികൊള്ളുന്ന സ്വർഗകുമാരനെ മറന്നുകൊണ്ട് ക്രിസ്മസ് കൊണ്ടാടുന്നത് പാപമാണ്.

ഇനി ഒരു കഥ പറയാം:—

ലോകം കണ്ടിട്ടുള്ള ക്രൈസ്തവ വിശുദ്ധന്മാരുടെ മുൻനിരയിൽ നിൽക്കുന്ന അസ്സീസിയിലെ ഫ്രാൻസീസ് ഒരിക്കൽ കൊണ്ടാടിയ ക്രിസ്മസിന്റെ കഥ.

വിശുദ്ധനായ ഫ്രാൻസിസ് അസ്സീസിയുടെ ജീവിതകഥ പ്രസിദ്ധീകരിക്കപ്പെടാത്ത ഏതെങ്കിലും ഭാഷ ഉണ്ടെന്നു തോന്നുന്നില്ല. അത്രമാത്രം ആചാര്യനാണ് അദ്ദേഹം. ദാരിദ്രത്തെ മണവാട്ടിയായി സ്വീകരിച്ച ധനികനായ മണവാളൻ എന്ന് നമുക്ക് അദ്ദേഹത്തെ വിളിക്കാം.

ഇററലിയിലെ അസ്സീസി പട്ടണത്തിൽ പീട്രോ ബർണ്ണാർഡ് എന്ന വർത്തക പ്രഭുവിന്റെ പുത്രനായി ജനിച്ച ഫ്രാൻസിസ് യേശുനാഥന്റെ കാൽചുവടുകളെ പിൻതുടർന്ന കഥ ആവേശകരമാണ്.

മലയാളത്തിൽത്തന്നെ ഫ്രാൻസിസ് അസ്സീസിയെക്കുറിച്ച് പല പുസ്തകങ്ങളുണ്ട്. മലങ്കര സഭാംഗവും, പ്രശസ്ത പത്രപ്രവർത്തകനും, അനുഗൃഹീത സാഹിത്യകാരനും ആയ എം. കുര്യൻ രചിച്ച 'അസ്സീസിയിലെ പ്രേമകോകിലം' അതിവിശിഷ്ടമായ ഒരു ജീവചരിത്രഗ്രന്ഥമാണ്. കുഞ്ഞിച്ചായൻ ഇവിടെ പറയുന്ന കഥയ്ക്ക് 'അസ്സീസിയിലെ പ്രേമകോകിലം' എന്ന ഗ്രന്ഥത്തോടു കടപ്പാടുണ്ട്. ഈ കടപ്പാട് നന്ദിപൂർവ്വം രേഖപ്പെടുത്തുന്നു.

ഇനി കഥ പറയാം. റീത്തി താഴ്വരയുടെ സമീപത്തുള്ള രമണീയമായ ഒരു കൊച്ചുഗ്രാമമാണ് ഗ്രീച്ചോ. ഗ്രാമവാസികളിൽ അധികപങ്കും അദ്ധ്വാനത്തിൽ ആനന്ദം കണ്ടെത്തുന്ന കൃഷീ

വലനന്മാരാണ്. ലളിതഹൃദയരും ദൈവവിശ്വാസികളും ആണെങ്കിലും ബേത്ലഹേമിൽ പിറന്ന ഉണ്ണിയേശുവിനെപ്പററി അധികമൊന്നും അവർക്കറിഞ്ഞുകൂടാ. ആ സാധു കർഷകർക്ക് ക്രിസ്മസിന്റെ സന്ദേശം പകർന്നുകൊടുക്കണമെന്ന് ഫ്രാൻസിസ് ആഗ്രഹിച്ചു. ഗ്രീഷ്യോ ഗ്രാമത്തിന്റെ ഉടമസ്ഥൻ ജ്യോവന്നി ഡി. വെല്ലീത്താ എന്ന ധനികൻ ആയിരുന്നു. ഫ്രാൻസിസിനോട് വളരെ ആദരവുള്ള ആളായിരുന്നു അദ്ദേഹം. ഗ്രീഷ്യോ ഗ്രാമത്തിൽ ഫ്രാൻസിസിന് ഒരു ആശ്രമം സ്ഥാപിക്കാനുള്ള സ്ഥലം ജ്യോവന്നാ വിട്ടുകൊടുത്തിരുന്നു. ഒരു ദിവസം ഫ്രാൻസിസ് ജോവന്നായെ തന്റെ അരികിൽ വിളിച്ചുവരുത്തി. ഫ്രാൻസിസ് ജ്യോവന്നായോടു സംസാരിച്ച കാര്യങ്ങൾ എം. കുര്യച്ചന്റെ ഭാഷയിൽ കേൾക്കുക:—

'സഹോദരാ, ജ്യോവന്നീ ശ്രദ്ധിക്കുക. നാമെല്ലാവരും ചേർന്ന് ഇത്തവണ ക്രിസ്മസുത്സവം ആഘോഷിക്കാൻ പോകയാണ്. എന്തെല്ലാം ഒരുക്കങ്ങളാണ് ചെയ്യേണ്ടതെന്നുള്ളതിനെപ്പററി ഞാൻ ആലോചിച്ചു. അതിലേക്കു സഹോദരന്റെ സഹായം ആവശ്യമാണ്. ഗ്രീഷ്യോയിലെ നമ്മുടെ സന്യാസാശ്രമമുണ്ടല്ലോ. അവിടെ ഒരു ഗുഹയുണ്ട്. കർത്താവു പിറന്ന അനുഗ്രഹീതമായ കാലിത്തൊഴുത്ത് എപ്രകാരം ആയിരുന്നുവോ ആ വിധത്തിൽ അവിടം രൂപാന്തരപ്പെടുത്തണം. അവിടെ ഒരു പുൽത്തൊട്ടി നിർമ്മിച്ച് അത് പുല്ലും വയ്ക്കോലുംകൊണ്ടു നിറയ്ക്കണം. ഒരു കാളയെയും കഴുതയെയും കൊണ്ടുവന്ന് പുൽത്തൊട്ടിയുടെ ഇരുവശത്തുമായി നിറുത്തണം. അർദ്ധരാത്രി സകല മനുഷ്യരും കാൺകെ പുൽത്തൊട്ടിയുടെ മുകളിൽ നമുക്ക് വിശുദ്ധ കുർബാന അർപ്പിക്കയും ചെയ്യാം. നമ്മുടെ ദൈവം നമുക്കുവേണ്ടി എന്തു ത്യാഗകർമ്മമാണ് അനുഷ്ഠിച്ചതെന്നും നമ്മുടെ പേർക്ക് അവിടുന്ന് എത്ര കൊടിയ ദാരിദ്ര്യമാണ് സ്വാഗതം ചെയ്തതെന്നും സ്വയം ബോദ്ധ്യപ്പെടുകയും വന്നുകൂടുന്ന ജനങ്ങളെ ബോദ്ധ്യപ്പെടുത്തുകയുമാണ് എന്റെ ഉദ്ദേശ്യം....'.

ഗുരുവിന്റെ ഉപദേശം അനുസരിച്ച് എല്ലാ ക്രമീകരണങ്ങളും ജ്യോവന്നി ചെയ്തു. 1123 ഡിസംബർ 24-ാം തീയതി രീത്തി താഴ്വരയിലും സമീപപ്രദേശങ്ങളിലും വസിക്കുന്ന ഫ്രാൻസിസ്കൻ സഹോദരങ്ങളെയും കർഷകരെയും മലവർഗക്കാരെയും എല്ലാം ക്രിസ്മസാഘോഷത്തിൽ സംബന്ധിക്കാൻ ക്ഷണിച്ചിരുന്നു. ആ ഗ്രാമീണർ പന്തങ്ങളും തിരികളും കൊളുത്തി അർദ്ധരാത്രി സമയത്ത് മലമുകളം താണ്ടിത്തുടങ്ങി. അവർ ഒന്നുചേർന്ന് കീർത്തനങ്ങൾ ആലപിച്ചു. ആ വനഭൂമിയിൽ സ്വർഗീയ കീർത്തനങ്ങൾ ഒഴുകിപ്പരന്നു.

ബേത്ലഹേമിലെ പുൽക്കൂടിന്റെ സജീവരൂപം സന്യാസാശ്രമത്തിൽ സജ്ജീകരിച്ചിരുന്നു. ജീവനുള്ള കാളയെയും കഴുതയെയും പുൽത്തൊട്ടിയിൽ കണ്ടതോടെ ആഗതർ അത്ഭുതസ്തബ്ധരായി.

ജനങ്ങൾ ഉയർത്തിപ്പിടിച്ചിരുന്ന പന്തങ്ങളിൽനിന്ന് ഉതിർന്ന പ്രകാശത്തിൽ സന്യാസാശ്രമം മുങ്ങിക്കുളിച്ചു. പരുക്കൻ കുപ്പായം ഇട്ട ഫ്രാൻസിസ്കൻ സഹോദരന്മാർ പുൽക്കൂടിനു ചുററും നിരന്നുനിന്നു. പുൽത്തൊട്ടി ബലിപീഠമാക്കി പുരോഹിതൻ വിശുദ്ധ കുർബാന ആരംഭിച്ചു. ഗുരുവായ ഫ്രാൻസിസ് ശുശ്രൂഷകനായി സഹകരിച്ചു. ലളിതവും വിശുദ്ധവും ആയ ആ ശുശ്രൂഷ ഫ്രാൻസിസിനെ ആനന്ദഭരിതനാക്കി.

# Eastern Ecclesial Ethos and Indian Christian Spirituality (i)

## Eastern Orthodox Spirituality and Trinitarian Holistic Divinisation

**Geevarghese Mar Osthathios Metropolitan**

Reformation Christianity does not attack Trinity but ignores it, according to Paul Tillich. In the recent past, however many such theologians are extricating themselves from Christmonism and slowly moving towards a Trinitarian spirituality. To quote Jurgen Moltmann, "Christian theology in the course of its history has adopted two different analogies by which to think of the mystery of man in fellowship with God, the analogy of soul governing the body, and that of the community of man and woman, in other words, the individual analogy and the social analogy. The first lead after Augustine to the formulation of the psychological doctrine of the Trinity in the West, the Second to that of social doctrine of the Trinity in the East." (1)

Trinitarian Spirituality does not exclude any part-truth of any religion, but include in its totality the bi-polar truths of the absolute unity of God and the relative, pluralities of concrete and external existance. It is a paradox to reason but a fact to faith. It says that God is beyond suffering (apathcial) and yet sharing in the suffering of humanity (patheia). A monk of the Eastern Church who wrote a small book on 'Orthodox Spirituality' writes as follows "The Fathers of the Desert considered apatheia the supreme ideal. This word has been the cause of serious misunderstanding. It has often been translated by 'apathy', 'impassibility', absence of passion with the stoic meaning of 'insensibility'. But the apatheia of the Fathers means something

---

സുവിശേഷഭാഗം വായിച്ചുകഴിഞ്ഞപ്പോൾ ഫ്രാൻസിസ് പ്രസംഗിച്ചു. ബേത്‌ലഹേമിലെ കാളയെപ്പററിയും കഴുതയെപ്പററിയും വിശുദ്ധ ശിശുവിന്റെ അവതാരത്തെപ്പററിയും അദ്ദേഹം അവരോടു വിവരിച്ചു പറഞ്ഞു. ഉണ്ണിയേശുവിന്റെ കഥ കേട്ട് ആ ഗ്രാമീണർ പുളകംകൊണ്ടു.

കുർബാന വസ്തുക്കൾ തൊട്ടിയിലെ വയ്ക്കോലിന്മേൽ പുരോഹിതൻ വച്ചപ്പോൾ ഉണ്ണിയേശുവിന്റെ സാന്നിദ്ധ്യം അവർ അനുഭവിച്ചു. വിദ്വാന്മാരും ആട്ടിടയന്മാരും ഉണ്ണിയേശുവിനെ വണങ്ങിയതുപോലെ ആ ഗ്രാമീണരും യേശുനാഥനെ തലകുനിച്ചു വന്ദിച്ചു. പ്രകാശത്തിൽ കുളിച്ചുനിന്ന ആ ഗുഹക്കുള്ളിൽനിന്നും മണിനാദം മുഴങ്ങി.

പറഞ്ഞറിയിക്കാനാവാത്ത ആത്മീയാനന്ദം കൊണ്ട് ഫ്രാൻസിസിന്റെ ഹൃദയം തുടിച്ചു. ആ ക്രിസ്മസ് രാത്രി എല്ലാവരുടെയും ഹൃദയത്തിൽ കുളിർമ്മ പകർന്നു.

ക്രിസ്മസിന്റെ അർത്ഥവും സന്തോഷവും ഒരളവുവരെയെങ്കിലും അനുഭവിച്ചറിഞ്ഞുകൊണ്ട് സ്വന്തം ഭവനങ്ങളിലേക്ക് മടങ്ങി.

ഇന്നു പ്രചാരത്തിൽ ആയിക്കഴിഞ്ഞിരിക്കുന്ന ക്രിസ്മസ് തൊട്ടിയുടെ ഉത്ഭവം ഇങ്ങനെയാണ്. ക്രിസ്മസ് ട്രീ എന്നതുപോലെ ക്രിസ്മസ് തൊട്ടിയും ക്രിസ്മസ് ആഘോഷത്തിന്റെ ഒരു ഭാഗം ആയി മാറിക്കഴിഞ്ഞു. പക്ഷെ കേവലം ഒരു ചടങ്ങ് മാത്രമായി അതിനെ കാണരുത്.

അസീസിയിലെ ആ മഹാ വിശുദ്ധൻ ക്രിസ്മസിന്റെ അർത്ഥവും സന്ദേശവും ജനങ്ങളെ പഠിപ്പിക്കുന്നതിനുവേണ്ടി ക്രിസ്മസ് സജ്ജീകരിച്ചു.

നമുക്ക് നമ്മുടെ ഹൃദയങ്ങളിൽ ഒരു ക്രിസ്മസ് തൊട്ടി ഒരുക്കാം. അവിടേക്ക് സ്നേഹകുമാരനെ സ്വാഗതം ചെയ്യാം.

ദൈവസ്നേഹം ഹൃദയത്തിൽ നിറഞ്ഞുതുളുമ്പോൾ ക്രിസ്മസ് അർത്ഥപൂർണ്ണമാക്കാം.

അനുഗ്രഹകവും ആനന്ദപൂർണ്ണവും ആയ ക്രിസ്മസ് മംഗളങ്ങൾ നേർന്നുകൊണ്ട്

**സ്വന്തം കുഞ്ഞിച്ചായൻ**

quite different from a kind of anaesthesia of feelings. This 'apatheia' is the fruit of love on charity, · It is, in reality, the state of a soul in which love towards God and men is so ruling and burning as to leave no room for human (self-centered) passions. Thus Diodorus of Photike was able to speak-at first sight paradoxically–of "the fire of apatheia" (2) In this quotation the word poradoxically is very important. Soren Kierkegaard, the Danish theologian called incarnations "Supreme Poradox" to reason and fact to faith. Trinuity of the Godhead is also the supreme mystery or paradox to mere reason. Yet there is no other theism which conveys the following elements of truth:–

1. 'God is love' (1 John 4.8 and 16)

Love demands plurality to act and yet love unifies all pluralities into a unity. Trinity says, therefore, though poradoxically, that God is one and three at the same time, otherwise it cannot be perfect love, eternally active in himself. Love is impossible in a monad; possible but imperfect in a diad and perfect only in Trinity because love has to share singly and commonly. Father, Son and Holy Spirit are each 360 degrees and together 360 degrees, because infinity does not increase by addition or decrease by substraction. Trinity and Spirituality then are the mysteries of divine love, which like "the sun rises on the evil and the good" (Mt. 5:45)

2. Holy Trinity includes the truth of all religions, because God is the source of all truth (Romans 11:36) Trinity and Spirituality is therefore holistic. In the words of Paulose Mar Gregorios, who is an authority on patristic theology. 'This is the paradox of western spirituality, that on the one hand exalts the human intellect to the point of equality with the Divine mind now, but yet on the other hand maintains the sinfulness and utter helplessness of the human being.

മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്




Philip Mathew, L. I. C.



Lisha & Liju, Vennikulam.



Ammukutty Abraham

Sheeba Bhilai.



Jacob Mathew.



Rebacca



Susan Jacob Varghese.



Mariamma Samual.



Jacob Varghese.

# ക്രിസ്മസ് ഗീതം

പി. തോമസ്

സ്വർഗ്ഗീയ മുന്തിരി മന്നിതാ കുരുത്തു
സ്വർഗ്ഗീയ ലഹരിയീമണ്ണിൽ പകർന്നു
സ്വർഗ്ഗീയ സ്നേഹ പ്രകാശം പരത്തും
സ്വർഗ്ഗീയ സൂര്യപ്രകാശം ഉദിച്ചു.

പാതിരാവതിലാ ദിവ്യതാരം
ബേതലഹേമിലുദിച്ചൊളിമിന്നി
സ്വാഗത മോതുമെന്നോർത്തവരല്ലല്ല
ആഗതരായവർ വെറുമാടു നോക്കുവോർ

സ്വർഗ്ഗീയ ദൂതർതൻ ദിവ്യമാം സന്ദേശം
സ്വീകൃതമായില്ല ശാസ്ത്ര വൃന്ദങ്ങളിൽ!
സ്വർഗ്ഗീയരാജൻ തൻ താരാ പ്രകാശം
രാജകൊട്ടാരത്തിൽ ഏശിയില്ലൊട്ടും!

മനോഭവനത്തിൻ കവാടം തുറക്കാം
പുൽക്കൂടൊരുക്കാം ശാന്തിമൂർത്തിക്കായ്,
മാലാഖ മാരൊന്നിച്ചിടയരെപ്പോലെ
പാടാം നമുക്കൊന്നായ് ഹാലേലുയ്യാ!



---

Praising the human mind, it yet conemns human nature.

Eastern theology has the opposite paradox–it lacks this great sanguinity about the power of the human intellect, but still passionately holds to the perfectibility of the human to become the icon of the Deine" (3)

This paradoxicality is a universal phenomenon, in all philosophers who try to speak of the finite and the infinite on rational terms. In Sankara therefore there is the Nirguna Brahma and Saguna Isware; in Paul Tillich there is God who is the Ground of being and the unknowable God beyond God: in Patristic fathers there is the Ousia of God which incomprehensible and the energy of God which alone is revealed. In Islam there is the absolute Allah, who alone is sovereign and who is eternally compassionate. Compassion is a togetherness. We should not blame these philosophers for speaking in terms of paradox because God is infinite and human understanding in finite. Yet spirituality is implied in bhakti movements, in mysticism and in monasticism of all religions.

Only Trinity can unify opposite theisms and irreconcilable ideologies of non-Christian religions, also some of which consider Trinity as a heresy. In Islam, for example, though there is exclusive monotheism, which considers Trinity as a heresy, there is unity in Allah and at the same time finality of Mohammed and the totality of the truth of Holy Quran, both of which the attributable only to God. In philosophical Hinduism there is advaidic monism in Sankara who defines absolute as Scot, Chit and ananda (essence, intellegence and bliss) which Keshab Chandra Sen a hindu devotee of Jesus Christ, compared to the Father, the Son and the Holy Spirit. In popular Hinduism there is thri-murthi viz Brahma, Vishnu and Shiva (Creator, Preserver and Destroyer, while the former does not attribute personality to Brahma, the latter says that the thrimurthies are personal. When we combine the two as one Ousia (substnace) and these hypostacis (persons), we have a trinitarian monotheism.



---

**മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്**



Philip Mathew L. I. C.

# "ഈ പൈതൽ എന്താകും"

ഫാ. പി. കെ. കോശി, പിരളശ്ശേരി

സർവ്വരെയും പ്രകാശിപ്പിക്കുന്ന പ്രകാശമാകുന്ന നീതിസൂര്യനായ യേശുക്രിസ്തുവിനെ പ്രഘോഷിക്കുവാനായി നക്ഷത്രങ്ങളിൽവെച്ച് ഏററം ശോഭയേറിയതായ വി. യോഹന്നാൻ സ്നാപകനെപ്പററി ജനങ്ങൾ സാക്ഷീകരിക്കുന്നതാണ് പ്രസ്തുത വാക്യം. യോഹന്നാന്റെ പേരിടീൽ ദിവസത്തിൽ നടക്കുന്ന അതിശയകരമായ ദൈവപ്രവർത്തനം കണ്ടുകൊണ്ട് ജനങ്ങൾ പറയുകയാണ് ഈ പൈതൽ എന്താകും. ഒരു ശിശു ജനിക്കുക, വളരുക എന്നത് വളരെ അത്ഭുതകരമായ വസ്തുതയാണ്. 'അസ്വസ്ഥമായ യുവതലമുറ' എന്ന മുറവിളി ഇന്ന് എവിടെയും കേൾക്കുമ്പോൾ വളരെയധികം പ്രസക്തമായ ഒരു ചോദ്യമാണ് ഇത്. സമൂഹത്തിനും, രാജ്യത്തിനും, കുടുംബത്തിനും ശല്യമായി മാറിയിരിക്കുന്ന ഇന്നത്തെ കുട്ടികളുടെയും മനുഷ്യരുടെയും ഇടയിൽ അന്നത്തെപ്പോലെതന്നെ ഇന്നും പ്രസക്തമായ നാമമാണ് യോഹന്നാൻ സ്നാപകൻ. മാതാവിന്റെ മുലപ്പാൽ കുടിച്ച് വളരേണ്ട കുട്ടികൾ കുപ്പിപ്പാൽ കുടിച്ച് വളർന്ന്, ഒരു രസികൻ പറഞ്ഞിരിക്കുന്നപോലെ 'മനുഷ്യസ്വഭാവത്തിനു പകരം മൃഗസ്വഭാവികളായി മാറിയിരിക്കുന്ന കുട്ടികൾ' ആണ് ഇന്ന് സമൂഹത്തിന് പ്രശ്നമായി മാറിയിരിക്കുന്നത്.

വളരെയധിതം സങ്കീർണ്ണവും സാമൂഹ്യമായും മതപരമായും അനീതിയും അക്രമവും കളിയാടിയിരുന്ന രാജ്യത്ത് ആധുനിക യരുശലേമിന്റെ നവോത്ഥാന ശില്പിയായി രംഗപ്രവേശം ചെയ്ത യോഹന്നാൻ സ്നാപകന്റെ ജീവിതത്തിലെ നാല് ഗുണങ്ങളാണ് ഇവിടെ പ്രസ്താവിക്കുന്നത്.

## 1. നല്ല സാക്ഷ്യം ലഭിച്ചവൻ

പ്രശ്നപങ്കിലമായ ഒരു സമൂഹത്തിൽ ദൈവത്തിന്റെയും മനുഷ്യരുടെയും സാക്ഷ്യം ലഭിച്ചവനായിരുന്നു വി. യോഹന്നാൻ സ്നാപകൻ. ദൈവത്തിന്റെ ദൂതൻ സഖര്യാ പുരോഹിതന് പ്രത്യക്ഷനായി അറിയിക്കുന്ന കാര്യങ്ങൾ ലൂക്കോ. 1:14–17 വരെ കാണാം. 'അവന്റെ ജനനത്തിൽ പലരും സന്തോഷിക്കും. കർത്താവിന്റെ സന്നിധിയിൽ വലിയവൻ ആകും. വീഞ്ഞും മദ്യവും കുടിക്കുകയില്ല. അമ്മയുടെ ഉദരത്തിൽവെച്ചു തന്നെ പരിശുദ്ധാത്മാവിനാൽ നിറയും. യിസ്രായേൽ മക്കളിൽ പലരെയും ദൈവത്തിങ്കലേക്ക് തിരിച്ചുവരുത്തും. അപ്പന്മാരുടെ ഹൃദയങ്ങളെ മക്കളിലേക്കും വഴങ്ങാത്തവരെ നീതിമാന്മാരുടെ ബോധത്തിലേക്കും തിരിച്ച് ഒരുക്കമുള്ള ജനത്തെ കർത്താവിനുവേണ്ടി ഒരുക്കുവാൻ ഏലിയാവിന്റെ ആത്മാവോടും ശക്തിയോടുംകൂടെ നടക്കും'.

യഹോവ നൽകുന്ന ഈ സാക്ഷ്യം ഇന്നത്തെ കുഞ്ഞുങ്ങളെക്കുറിച്ചോ മനുഷ്യരെക്കുറിച്ചോ സാക്ഷിക്കുവാൻ പ്രയാസമത്രെ.!

യേശുക്രിസ്തുതന്നെ യോഹന്നാനെക്കുറിച്ച് സാക്ഷിക്കുന്നത് നോക്കുക. യോഹന്നാൻ സവിശേഷമായ സത്യത്തിന് സാക്ഷി ആയിരുന്നു എന്നും മശിഹായ്ക്ക് മുൻ ദൂതനായ ഏലിയാവാണെന്നും താൻ സ്ഥാപിക്കുന്ന രാജ്യത്തിലെ മഹത്വം ദർശിച്ചവൻ അത് ദർശിക്കാത്ത യോഹന്നാനിലും വലിയവർ എന്നു പറയുന്നു. 'സ്ത്രീകളിൽനിന്നും ജനിച്ചവരിൽ യോഹന്നാനെക്കാൾ വലിയവൻ ആരും എഴുന്നേററിട്ടില്ല' (വി. മത്താ. 11:11).

ജനസമൂഹം സാക്ഷിക്കുന്നത് 'ഈ പൈതൽ എന്താകും' എന്നത്രെ. ഇന്നത്തെ പൈതങ്ങൾ എന്താകും എന്നു ചോദിച്ചാൽ മാതാപിതാക്കൾക്ക് ആഗ്രഹം ഡോക്ടർ, അഥവാ എൻജിനിയർ തുടങ്ങി സമൂഹത്തിലെ ഉന്നത ശ്രേണിയിലുള്ളവർ

**മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്**



Annamma Kurian, Kadapra.

ആയിതീരുവാൻ ആഗ്രഹം. കർതൃകരങ്ങൾ കൂടെ ഇല്ലാത്ത പൈതങ്ങൾ ആയി വളരാൻ മാതാപിതാക്കൾ ശ്രമിക്കുന്നു.

ഏറ്റം പ്രധാനമായ സാക്ഷ്യം തന്റെ മാതാപിതാക്കളിൽ നിന്നാണ്. 'നീയോ പൈതലേ അത്യുന്നതന്റെ പ്രവാചകൻ എന്നു വിളിക്കപ്പെടും. കർത്താവിന്റെ വഴി ഒരുക്കുവാനും നമ്മുടെ ദൈവത്തിന്റെ ആർദ്ര കരുണയാൽ അവന്റെ ജനത്തിനു പാപമോചനത്തിൽ രക്ഷാപരിജ്ഞാനം കൊടുപ്പാനുമായി അവനു മുൻപായി നടക്കും' ലൂക്കോ. 1:77–78. കാത്തുകാത്തിരന്ന് വാർദ്ധക്യത്തിൽ പ്രാർത്ഥനയുടെ ഫലമായി ലഭിച്ച കുഞ്ഞ് തങ്ങളുടെ വാർദ്ധക്യത്തിൽ തങ്ങളെ ശുശ്രൂഷിക്കുവാൻ ആഗ്രഹിക്കാതെ അതിനെ ദൈവത്തിനു സമർപ്പിക്കുന്ന മാതാപിതാക്കൾ. 'യഹോവയുടെ ദാനം' എന്ന യോഹന്നാൻ എന്നു പേരു നൽകി ദൈവത്തിനായി നൽകുന്ന സഖര്യാവും ഏലിശുബായും. തങ്ങളുടെ സർവ്വവും സ്വന്തം കഴിവിനാൽ നേടി എന്ന് അഭിമാനിക്കുന്ന മാതാപിതാക്കൾക്ക് ഏറ്റം ഉത്തമ മാതൃകയാണ് ഏലിശുബാ സഖര്യാ ദമ്പതികൾ.

## 2. ദൈവത്തെ സമൂഹത്തിന് കാണിച്ചുകൊടുക്കുന്നവൻ

സാമൂഹ്യവും സാംസ്കാരികവുമായി അധഃപതിച്ച സമൂഹത്തിന് ദൈവത്തെ കാണിച്ചുകൊടുക്കാൻ കർത്താവിന്റെ മുന്നോടിയായി വന്ന യോഹന്നാന് പ്രേരണ നൽകിയത് അവന്റെ മാതാപിതാക്കൾ ആയിരുന്നു. ദൈവത്തിന്റെ വഴി ഒരുക്കുവാനും അവന്റെ പാത നിരപ്പാക്കുവാനും വാർദ്ധക്യത്തിൽ ജനിച്ച കുഞ്ഞിനെ പറഞ്ഞുവിടുന്ന മാതാപിതാക്കൾ.

'സർപ്പസന്തതികളെ വരുവാനുള്ള കോപത്തെ ഒഴിഞ്ഞ് ഓടിപോകുവാൻ നിങ്ങളെ ഉപദേശിച്ചത് ആര്. മാനസാന്തരത്തിന് യോഗ്യമായ ഫലം കായ്പീൻ. വൃക്ഷങ്ങളുടെ ചുവട്ടിൽ കോടാലി വെച്ചിരിക്കുന്നു. നല്ല ഫലം കായ്ക്കാത്ത വൃക്ഷം തീയിലിട്ടു ചുട്ടുകളയും' എന്ന് ഉജ്ജ്വലമായി പ്രഭാഷിക്കുവാൻ കഴിഞ്ഞത് ദൈവകൃപയാലാണ്. പാപത്തിൽനിന്ന് പിൻമാറുവാനും ദൈവസന്നിധിയിലേക്ക് വന്ന് മാനസാന്തരപ്പെടുവാനും യോഹന്നാൻ കല്പിക്കുന്നു. ജീവിതസാഹചര്യങ്ങൾ എത്ര നികൃഷ്ടമായാലും അക്രൈസ്തവമായാലും ദൈവത്തെ അനുസരിച്ച് ജീവിക്കുവാൻ മനഃപൂർവ്വമായ ആഗ്രഹത്തോടെ മുൻപോട്ടു വരാൻ ആഹ്വാനം ചെയ്യുന്നു. സ്വർഗ്ഗരാജ്യം സമീപിച്ചിരിക്കയാൽ മാനസാന്തരപ്പെടുവീൻ എന്ന ഉപദേശത്തിൽ യഹോവാഭക്തിയാണ് ഉത്തമമെന്നും യഹോവ ഏവരെയും ന്യായം വിധിക്കുമെന്നും എല്ലാവരും പശ്ചാത്തപിച്ച് അവന്റെ കരുണ സമ്പാദിക്കുവാനും ഉപദേശിക്കുന്നു. അങ്ങനെ പാപത്തിൽ അന്ധരായ ജനത്തിന് ദൈവത്തെ കാണിച്ചുകൊടുക്കുന്നു.

## 3. അധാർമ്മികതയും അനീതിയും ചോദ്യം ചെയ്യുന്നവൻ

അക്രമവും അനീതിയും അധാർമ്മികതയും കൊടികുത്തി വാണ ജീവിതസാഹചര്യത്തിൽ ജീവിച്ചവൻ എങ്കിലും അതിന് അടിമപ്പെടാത്തവനായിരുന്നു സ്നാപകൻ. ഏവർക്കും നീതി നടപ്പാക്കുവാൻ ആഗ്രഹിച്ചവൻ അനീതിയെ ചോദ്യം ചെയ്യുന്നു. നീതിയും ന്യായവും നടപ്പാക്കേണ്ട ഭരണാധിപൻ അനീതി കാണിച്ചപ്പോൾ—ഇടപ്രഭുവായ ഹേരോദേസ് അന്തിപ്പാസ് തന്റെ സഹോദരനായ ഫീലിപ്പോസ് ജീവിച്ചിരിക്കെ അവന്റെ ഭാര്യയായ ഹേരോദ്യയെ ഭാര്യയായി സ്വീകരിക്കുന്നത്—ചോദ്യം ചെയ്യുന്ന നീതിമാൻ. ഭരിക്കുന്നവനായാലും ഭരിക്കപ്പെടുന്നവനായാലും അനീതി കാട്ടിയാൽ അതിനെ നഖശിഖാന്തം എതിർക്കുവാൻ തക്ക ധാർമ്മിക രോഷമുള്ളവനായിരുന്നു സ്നാപകൻ. ധാർമ്മികധൈര്യം കാണിച്ച് അന്തിപ്പാസിന്റെ ദുർന്നടപ്പിനെ ശാസിച്ചപ്പോൾ അനീതിയുള്ള ന്യായാധിപനിൽനിന്നും ലഭിച്ച ഫലം 'ശിരച്ഛേദനം'. ഓരോ ക്രിസ്ത്യാനിയുടെയും ചുമതലയാണ് നീതിക്കായി നിലകൊള്ളുക എന്നത്. പരിശുദ്ധാത്മപ്രേരിതരായി സമൂഹത്തിലെ അക്രമവും അനീതിയും നേരിട്ടു ജയിച്ച യോഹന്നാന്റെ പാത നമ്മുടെ മാതൃകയും ലക്ഷ്യവുമാകണം.

## 4. താഴ്മയുടെയും വിനയത്തിന്റെയും ഉടമ

കർത്താവിന്റെ മുന്നോടിയായി വന്നവൻ വെറും നിഴലായി മാത്രം പ്രവർത്തിച്ച് തന്റെ പ്രകാശത്തെ അസ്തമിപ്പിക്കുന്നതായി കാണുന്നു. യോഹന്നാൻ മശിഹാ എന്ന് ചിന്തിച്ചുകൊണ്ട് ജനങ്ങൾ തന്റെ അടുക്കലേക്ക് വരുമ്പോൾ അഹങ്കാരലെശമെന്യേ തന്റെ താഴ്മ പ്രകടിപ്പിക്കുന്നു. 'എന്റെ പിന്നാലെ ഒരുവൻ വരുന്നു. അവൻ ബലവാൻ. അവന്റെ ചെരിപ്പിന്റെ വാറുകൾ അഴിപ്പാൻ യോഗ്യനല്ല ഞാൻ. അവൻ പരിശുദ്ധാത്മാവിലും അഗ്നിയാലും നിങ്ങളെ മാമോദീസാ മുക്കും'. താൻ ക്രിസ്തു അല്ല എന്നും അവന്റെ പ്രവർത്തനത്തിന്റെ മുൻകുറി മാത്രം എന്നു പറഞ്ഞ യോഹന്നാൻ യേശുവിന്റെ പ്രവർത്തനത്തിനായി കാത്തിരിക്കുന്നു. വി. യോഹ. 3:28–30 ൽ 'ഞാൻ കുറയേണം അവൻ വളരേണം' എന്നു പ്രസ്താവിക്കുമ്പോൾ തന്റെ പിന്നാലെ വരുന്നവനെ ഉയർത്തികാണിക്കുന്ന ഉത്തമദൃഷ്ടാന്തം നമുക്ക് കാണാം. ഞാൻ മശിഹായുടെ ദൂതൻ അവൻ വർദ്ധിക്കണം ഞാൻ ക്ഷയിക്കണം. 'ഒട്ടകരോമം കൊണ്ടുള്ള ഉടുപ്പും അരയിൽ തോൽവാറും ധരിച്ചും വെട്ടുക്കിളിയും കാട്ടുതേനും ആഹാരമായും' (മർക്കോ. 1:6) ഉപയോഗിച്ച യോഹന്നാൻ മരുഭൂമിയിൽ വസിച്ച് താഴ്മയുടെയും വിനയത്തിന്റെയും ദൃഷ്ടാന്തം കാണിച്ചവനത്രെ. തന്റെ മഹത്വം കാണിക്കാതെ സ്വയം താഴ്ത്തി യേശുക്രിസ്തുവിനെ ഉയർത്തികാണിച്ച് തിരശീലയ്ക്ക്



# പരിശുദ്ധ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ

## മലങ്കരസഭാമണ്ഡലത്തിലെ സ്വർണ്ണനക്ഷത്രം

### ഓർമ്മ ജനുവരി 3

''പെരുത്തു നൂററാണ്ടിനകത്തൊരിക്കലീ
മരുപ്പറമ്പാമുലകത്തിലീശ്വരൻ
ഒരുററവൃക്ഷത്തെ നടുന്നു പാന്ഥരായ്
വരുന്നവർക്കുത്തമവിശ്രമത്തിനായ്''

ചക്രവർത്തിപദവും ഭൗതികസുഖങ്ങളും കൈവെടിഞ്ഞ് തനിക്കു ലഭിച്ച ആദ്ധ്യാത്മിക ഉൾവിളിയെ മുൻനിർത്തി തപസ്വിയായി ജീവിച്ചു ബുദ്ധമതസ്ഥാപകനായിത്തീർന്ന ബോധിസത്വനെക്കുറിച്ച് ഒരു കവി പാടിയിട്ടുള്ള കവിതയിലെ ഒരു ചെറിയ ഭാഗമാണ് മുകളിൽ കൊടുത്തിരിക്കുന്നത്. പല കാര്യങ്ങളും വച്ചു നോക്കുമ്പോൾ മലങ്കരയിലെ എന്നുമാത്രം പോരേ ഭാരതത്തിലെതന്നെ വലിയ മാർ ബസേലിയോസ് എന്നു നിർവിശങ്കം വിശേഷിപ്പിക്കാവുന്ന കാലം ചെയ്ത പരിശുദ്ധ ബസേലിയോസ് ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാബാവാ തിരുമേനിയെ സംബന്ധിച്ചിടത്തോളം പ്രസ്തുത കവിതാഭാഗം അന്വർത്ഥമാണ്. പ. പരുമലത്തിരുമേനി മഹാ പരിശുദ്ധനും ദൈവികപുരുഷനുമായിരുന്നു. സഭാഭാസുരൻ വട്ടശ്ശേരിൽ തിരുമേനി ബുദ്ധിരാക്ഷസനും കർമ്മകുശലനും പാവനജീവിതത്തിന്റെ ഉടമയും മലങ്കരസഭാസ്വാതന്ത്ര്യത്തിന്റെ ശില്പിയും പാണ്ഡിത്യത്തിന്റെ ഭണ്ഡാഗാരവുമായിരുന്നു. ഈ രണ്ടു മഹോന്നത പിതാക്കന്മാരുടെയും ഗുണവൈശിഷ്ട്യങ്ങളും ജീവിതസവിശേഷതകളും അവരുടെ ശിഷ്യപ്രമുഖനായിരുന്ന പ. ബാവാ തിരുമേനി ബാല്യംമുതലേ നിരന്തരമായ പ്രാർത്ഥനാവ്രതാനുഷ്ഠാന ജാഗരണങ്ങളാലും ക്ലിഷ്ടവും ത്യാഗനിർഭരവുമായ അശ്രാന്തപരിശ്രമങ്ങളാലും അവിരാമമായ ദൈവസംസർഗ്ഗത്താലും യഥാകാലം സ്വായത്തമാക്കിയതിനാലാണ് എൺതാണ്ട് ഒരു പുരുഷായുസ്സു മുഴുവനും സർവ്വസമാരാരാധ്യനായി ജീവിച്ച് ഒരു അതിമാനുഷനെന്നോ യുഗപുരുഷനെന്നോ

**നിരണം മാത്യു**

വിളിക്കാവുന്ന അത്യുന്നത സ്ഥാനത്തെത്തിച്ചേരാൻ അദ്ദേഹത്തിനു സാധിച്ചത് അനിഷേദ്ധ്യമായ ഒരു വസ്തുതയാണ്. അദ്ദേഹം ജീവിച്ചിരുന്നപ്പോൾതന്നെ വിശുദ്ധനായിരുന്നു. ചോദ്യം ചെയ്യപ്പെടാത്ത ഭരണകർത്താവായിരുന്നു. ഭരണീയരുടെ കണ്ണിലുണ്ണിയായിരുന്നു. ആദ്ധ്യാത്മിക രാഷ്ട്രീയ സാംസ്കാരിക മേഖലകളിൽ വിരാജിച്ചിരുന്ന ലോകനേതാക്കൾ പലരും ആ പുണ്യവാന്റെ മുമ്പിൽ നമ്രശിരസ്കരായിരുന്നു. അദ്ദേഹത്തെപോലെയുള്ളവർ മാനവചരിത്രത്തിൽ വിരളമാണ്. അതുപോലെയുള്ളവർ പല നൂററാണ്ടുകൾക്കിടയ്ക്ക് അത്യപൂർവ്വമായി മനുഷ്യസമൂഹത്തിൽ ജന്മമെടുത്തെന്നുവരാം. പ. മാത്യൂസ് പ്രഥമൻകാതോലിക്കാബാവാ തിരുമനസുകൊണ്ട് കാലംചെയ്ത ബാവാ തിരുമേനിയുടെ ചരമ രജത ജൂബിലി സ്മരണികയിൽ എഴുതിയിരിക്കുന്ന കാര്യങ്ങളെല്ലാം എത്രയോ അർത്ഥവത്താണ്. അതിൽ ഒരു കാര്യം പ്രത്യേകം എന്റെ ശ്രദ്ധയ്ക്കു വിഷയീഭവിച്ചു. പ. ബാവാ തിരുമേനി കാലം ചെയ്ത് ഇരുപത്തിയഞ്ച് വർഷം കഴിഞ്ഞെങ്കിലും അവിടുന്നു കാലംചെയ്തു എന്നു വിശ്വസി

---

അപ്പുറം കടന്ന യോഹന്നാനായിരിക്കണം നമ്മുടെ മാതൃക. ക്രിസ്തുവിനെ പ്രദർശിപ്പിക്കുവാൻ നമ്മുടെ ജീവിതംമൂലം കഴിയണം.

ഉത്തമജീവിതം ഉള്ളവർക്കു മാത്രമെ സമൂഹത്തിൽ എന്തെങ്കിലും പ്രവർത്തിക്കാൻ കഴിയൂ. യിസ്രായേൽ ചരിത്രത്തിൽ ഉത്തമജീവിതം കാണിച്ച അനേകർ ഉണ്ട് എങ്കിലും ഏററം ശ്രേഷ്ഠൻ യോഹന്നാൻ സ്നാപകനത്രെ. നാലു ശ്രേഷ്ഠ ഗുണങ്ങളുടെ ഉടമയായ യോഹന്നാൻ ദൈവത്തിനു വഴി ഒരുക്കി, പാതകൾ നിരപ്പാക്കി, പരിജ്ഞാനം ഉപദേശിച്ചു ജനങ്ങളെ സമാധാന മാർഗ്ഗത്തിൽ നടത്തി. കർതൃകരം കൂടെ ഉണ്ടായിരുന്ന യോഹന്നാനെപ്പോലെ നമ്മുടെ കൂടെയും കർതൃകരം ഉണ്ടാകുവാൻ സ്നാപക യോഹന്നാൻ നമുക്ക് മാതൃകയാകട്ടെ. ഈ പൈതൽ എന്താകും എന്ന ചോദ്യം സ്നാപകനെപ്പററി ചോദിച്ചപ്രകാരം നമ്മുടെ ജീവിതത്തിന് അന്വർത്ഥമാകട്ടെ.

—o—

# THE WONDROUS STAR

GEORGE MATHEW, KATTANAM

THERE shines a wondrous star
in Bethelehem
Among the innumerable stars
adorning the air night
It glitters and glitters in the
darkness thick
Leading mankind to the
'stable in Bethelehem'·

In that silent and holy Christmas
night
It led the shepherds and wisemen
to light,
It crossed mansions and palaces
without halt,
But stopped over the stable for
Christ·

The star traversed till Immanuel
appeared
Heavenly ghosts' allelujah echoed,
Shepherds and wisemen hailed
the Lord,
Peace and goodwill showered
to all world.

Oh! wondrous star of Bethelehem,
Guide us to that sinless infant
Eager are we to sing him allelujah
Let the glad earth re–echo the praise.



ക്കാൻ പ്രയാസമാണെന്നുള്ളതാണത്. പ. പിതാവിനെ കാണുകയോ അടുത്തു നിൽക്കുകയോ പെരുമാറുകയോ ചെയ്തിട്ടുള്ള ആരുടെ കാര്യത്തിലും ഈ തോന്നൽ എത്രയും ശരിയാണ്. അദ്ദേഹം ജീവിച്ചിരുന്ന കാലഘട്ടത്തിലെ ജനങ്ങളുടെ ഹൃദയങ്ങളിൽ ആഴത്തിലേക്ക് അത്രയേറെ ആ മഹാത്മാവ് ആഴ്ന്നിറങ്ങിയിട്ടുണ്ട്.

എന്റെ വളരെ ചെറിയ പ്രായത്തിൽ ഞാൻ നിരണം സെന്റ് മേരീസ് പ്രൈമറി സ്കൂളിൽ പഠിക്കുന്ന കാലം. പ. ബാവാ തിരുമേനിയും അദ്ദേഹം സ്ഥാനം നൽകിയ വാളക്കുഴിയിൽ മാർ സേവേറിയോസ് തിരുമേനിയും നിരണം പള്ളിയിൽ സമാഗതരായിട്ടുണ്ട്. കുട്ടികളായ ഞങ്ങൾക്ക് തിരുമേനിമാരെ പ്രത്യേകിച്ച് ബാവാ തിരുമേനിയെ കാണുന്നത് ഒരു അത്ഭുതവും സന്തോഷവുമായിരുന്നു. കുറച്ചധികം കുട്ടികൾ തിരുമേനിമാരുടെ കൈമുത്താൻ ചെന്നിരുന്നു. തിരുമേനിമാർ രണ്ടുപേരും പള്ളിയുടെ മുൻപിൽ തെക്കുഭാഗത്തുള്ള നെല്പുരയുടെ പടിഞ്ഞാറെ അറ്റത്തുള്ള വാതിലിനു പുറത്തു നില്ക്കയായിരുന്നു. ബാവാ തിരുമനസുകൊണ്ട് വെളുത്ത കുപ്പായവും മറ്റെ തിരുമേനി ചുവന്ന കുപ്പായവുമാണ് ധരിച്ചിരുന്നത്. ഇത്രയും ചെറിയ കുട്ടികളെ കണ്ടപ്പോൾ പ. ബാവാ തിരുമേനിക്ക് വലിയ സന്തോഷമായി. ഞങ്ങൾ കൗതുകത്തോടും അത്ഭുതത്തോടുംകൂടി തിരുമേനിമാരുടെ മുഖത്തു മാറിമാറി വീണ്ടും വീണ്ടും നോക്കിക്കൊണ്ടാണ് കൈമുത്തിക്കൊണ്ടിരുന്നത്. കുട്ടികളായ ഞങ്ങൾക്ക് ഇവർ രണ്ടുപേരും അസാധാരണ വേഷം ധരിച്ച രണ്ടു പുരോഹിതന്മാരാണെന്നല്ലാതെ ആരാണെന്നറിഞ്ഞുകൂടാ. ഞങ്ങളുടെ മുഖഭാവത്തിൽകൂടി ഞങ്ങളുടെ മനസിലെ സംശയവും ജിജ്ഞാസയും ബാവാ തിരുമേനിക്ക് മനസിലായി. കൈമുത്തിക്കുന്നതിനിടയ്ക്ക് ഒരു ചെറിയ മന്ദഹാസത്തോടുകൂടി പ. ബാവാ തിരുമേനി പറയുകയാണ് 'വെളുത്ത ബാവായും ചുവന്ന മെത്രാച്ചനും. കൈമുത്തിക്കോ മുത്തിക്കോ' ഇത്രയും പറഞ്ഞശേഷം അകത്തേക്കു കയറി മിഠായി കൊണ്ടുവന്നു ഞങ്ങൾക്കു തന്നു. ഞങ്ങളുടെ മുഖഭാവത്തിലൂടെ മനസിനുള്ളിലെ ചിന്ത വായിച്ചു മനസിലാക്കിയ പ. പിതാവ് നർമ്മബോധത്തോടുകൂടി ഞങ്ങളുടെ സംശയം തീർത്തുതന്നതോർക്കുമ്പോൾ ആ പരിശുദ്ധന്റെ ദിവ്യരൂപം ഇന്നും മനസിൽനിന്നു മായുന്നില്ല.

അതിനടുത്ത കൊല്ലം പരുമലപ്പള്ളിയിലെ പെരുന്നാളിന്റെ തലേദിവസം. പരുമലപ്പെരുന്നാളിനോടനുബന്ധിച്ച ദിവസങ്ങളിൽ പള്ളിയി

# പാവനസ്മരണയ്ക്കു മുമ്പിൽ ആദരാഞ്ജലികൾ







പ. പിതാക്കന്മാരേ ഞങ്ങൾക്കുവേണ്ടി അപേക്ഷിക്കണമേ.

Fr. George Vengazhiyil & Dennis George

ലെത്തുക, മാളികപ്പുറത്തു കയറുക എന്നിവ കുട്ടികളായ ഞങ്ങൾക്കു സന്തോഷകരമായ കാര്യമായതിനാൽ പെരുന്നാളിന്റെ തലേദിവസം ഞാൻ പള്ളിയിലെത്തി. പള്ളിയിലെത്തിയാൽ മാളികമുകളിൽ വിശ്രമിക്കുന്ന ബാവാതിരുമേനിയടക്കമുള്ള തിരുമേനിമാരെ കാണുന്നതിനും കൈമുത്തുന്നതിനുമാണ് ഞങ്ങളുടെ ആദ്യ പരിശ്രമം. ഞാൻ ചെന്നപാടെ ഒററയ്ക്ക് മാളികപ്പുറത്തു കയറി. ബാവാ തിരുമേനി മാളികയിലെ തെക്കെയററത്തെ മുറിയിലിരിപ്പുണ്ടായിരുന്നു. അക്കാര്യം ചിന്തിക്കാതെ മാളികമുകളിൽ തൂക്കിയിരിക്കുന്ന അവിടത്തെ രണ്ടു മണികളെ പരസ്പരം ബന്ധിച്ചിരിക്കുന്ന കയറിൽ ഞാനൊന്നു പിടിച്ചുവലിച്ചു. മണി രണ്ടും ഒപ്പം അടിച്ചു സാമാന്യം വലിയ ഒരു ശബ്ദം മുഴങ്ങി. പ. ബാവാ തിരുമേനി പെട്ടെന്നു മുറിക്കു പുറത്തേക്കു വന്നു കോപിച്ചുകൊണ്ട് 'ആരാടാ മണിയടിച്ചത്'' എന്ന് എന്നോടു ചോദിച്ചു. ഞാൻ ഭയന്നു വിറച്ചുപോയി. 'എന്തിനാടാ നീ മണിയടിച്ചത്''. ഞാൻ ആ കയറേൽ പിടിച്ചൊന്നു വലിച്ചപ്പോൾ മണി അടിച്ചുപോയതാണ്. എന്റെ സംസാരം കേട്ടപ്പോൾ പ. പിതാവിന്റെ കോപം പകുതിയും പോയിരുന്നു. എന്നാലും എന്നെ മുറിയിലേക്കു വിളിച്ചു. ഞാൻ ഭയപ്പാടോടുകൂടിത്തന്നെയാണ് മുറിയിൽ കയറിയത്. ഉടനെ തിരുമേനി എന്നോട് 'എടാ വരുന്നവർക്കൊക്കെ പിടിച്ചു വലിക്കാനുള്ളതല്ല മണിയുടെ കയറ്''. മേലാൽ ഇങ്ങനെയൊന്നും ചെയ്യരുത് എന്നു ഗൗരവമായി കല്പിക്കയും എനിക്കു തിന്നാൻ ഏതോ പലഹാരങ്ങൾ എടുത്തു തരുകയും ചെയ്തു. അങ്ങനെ അരുതാത്ത ഒരു പ്രവർത്തി ചെയ്ത കൊച്ചുകുട്ടിയായ എന്നെ ഗുണദോഷിച്ച ആ അവസരം എന്റെ ജീവിതത്തിലെ ഒരു വിലപ്പെട്ട സന്ദർഭമായി ഞാൻ ഇന്നും കരുതുന്നു. അങ്ങനെ ചെറിയ ഒരു തെററു ചെയ്ത ആ സമയത്തു പരിശുദ്ധ പിതാവ് എനിക്കു നല്ല വഴികാട്ടിയായിത്തീർന്നതോർക്കുമ്പോൾ ഞാൻ രോമാഞ്ചം അണിയുകയാണ്.

പ. ബാവാ തിരുമനസിലെ വാത്സല്യവും അനുഗ്രഹവും നേരിട്ടു ലഭിക്കാൻ എനിക്കു ഭാഗ്യം സിദ്ധിച്ചതു 1958-ലാണ്. നിരണം സെ. മേരീസ് ഹൈസ്കൂളിൽ അദ്ധ്യാപകനായിരുന്ന എനിക്ക് 1953 ഡിസംബറിൽ സർക്കാർ സർവീസിൽ അദ്ധ്യാപകനായി നിയമനം ലഭിച്ചത് അങ്കമാലിക്കടുത്ത് അകപ്പറമ്പു ഗവ. പ്രൈമറി സ്കൂളിലായിരുന്നു. സ്കൂളിനു വളരെ അടുത്തുതന്നെ ഒരു വാടകവീട്ടിൽ എട്ടൊൻപതു വർഷം സകുടുംബം താമസമാക്കി. എന്റെ വീടിനു തൊട്ടു സമീപം ഒരു പുരാതന പ്രഭുകുടുംബമുണ്ട്. ആ കുടുംബത്തിന്റെ നാഥൻ ശ്രീ. മത്തായി പൗലോസ് എന്ന മാന്യനും എന്റെ കുടുംബവുമായി ഉയർന്ന സ്നേഹബന്ധത്തിലായിരുന്നു. അതിന് ഒരു പ്രത്യേക കാരണവുമുണ്ടായിരുന്നു. പ. ബാവാ തിരുമനസിലെ മാതൃഗൃഹം പാമ്പാക്കുട മടപ്പറമ്പിലാണല്ലോ. തിരുമേനിയുടെ മാതുലന്റെ മകളായിരുന്നു മേൽപ്പറഞ്ഞ അരീക്കൽ തോപ്പിൽ ശ്രീ. മത്തായി പൗലോസിന്റെ മാതാവ്. ആ വഴിക്ക് ശ്രീ. മത്തായി പൗലോസിന്റെ മാതുലനായിരുന്നു പ. ബാവാ തിരുമേനി. ശ്രീ. മത്തായി പൗലോസും അദ്ദേഹത്തോടു ചേർന്നു നിന്നിരുന്ന മററു ചുരുക്കം ചില വീട്ടുകാരും വട്ടശ്ശേരിൽ തിരുമേനിയുടെ കാലംമുതൽ സഭാസംബന്ധമായ കാര്യങ്ങളിൽ അദ്ദേഹത്തിന്റെ പക്ഷക്കാരായിരുന്നു. പ. ബാവായുടെ കാലമായപ്പോഴേക്കും ആ അഭിപ്രായം വളരെ പ്രബലപ്പെട്ടെങ്കിലും അംഗസംഖ്യ കുറവായതിനാൽ കൊടിയ പാത്രിയർക്കീസ് പക്ഷക്കാരായ ബഹുഭൂരിപക്ഷത്തിന്റെ മദ്ധ്യേ അവർക്കു രംഗത്തിറങ്ങി കാര്യമായി ഒന്നും ചെയ്യാൻ സാദ്ധ്യമല്ലായിരുന്നു. മി. മത്തായി പൗലോസും ഞാനും തമ്മിൽ ദിവസവും അദ്ദേഹത്തിന്റെ ഭവനത്തിൽ കൂടിയിരുന്നു സഭാകാര്യങ്ങൾ ചർച്ച ചെയ്യുക പതിവായിരുന്നു. അങ്ങനെയിരിക്കെയാണ് സമുദായക്കേസിൽ ഹൈക്കോടതി നമുക്കു ദോഷമായി വിധിച്ചതിനെതിരെ സുപ്രീംകോടതിയിൽ സമർപ്പിച്ച അപ്പീൽ നമുക്കു ഗുണകരമായിത്തീർന്നത്. സുപ്രീംകോടതി വിധിയുണ്ടായപ്പോൾ പ. ബാവാ തിരുമനസിലേയ്ക്ക് ഒരു ആശംസ എഴുതി അയയ്ക്കണമെന്നും അത് എന്റെ ഒരു കവിതയായിട്ടയ്ക്കണമെന്നും, അക്കാലങ്ങളിൽ ഒരു ചെറിയ സാഹിത്യകാരനായി ചില കവിതകളൊക്കെ എഴുതുമായിരുന്ന എന്നോടു ശ്രീ. മത്തായി പൗലോസ് സ്നേഹപൂർവം നിർബന്ധിച്ചു. മഹാമേരുവിനെപ്പോലെ ഞാൻ ചെറുപ്പംമുതലേ കരുതിയിരുന്ന പ. ബാവാ തിരുമനസിലെ തിരുസന്നിധിയിൽ, ആശംസയായിട്ടാണെങ്കിൽപോലും ഒരു കവിത എഴുതി അയയ്ക്കാൻ എനിക്കൊട്ടും ധൈര്യമില്ലായിരുന്നതിനാലാണ് മി. മത്തായി പൗലോസ് എന്നെ നിർബന്ധിച്ചത്. ഏതായാലും എന്തും വരട്ടെ എന്നു കരുതി രണ്ടു മൂന്നു ദിവസംകൊണ്ടു ഞാൻ ഒരു ആശംസാകവിത തയാറാക്കി. ഭയഭക്തിപുരസരമുള്ള ഒരു കത്തോടുകൂടി തിരുസന്നിധിയിലേക്കു പോസ്ററുമാർഗം അയച്ചുകൊടുത്തു. കവിത അയച്ചുകൊടുത്ത ശേഷം ഞാൻ കൂടുതൽ

തിഭ്രാന്തനായി. എളിയവനായ എന്റെ കവിത കാണുമ്പോഴ്ം ബാവാ തിരുമനസിലെ പ്രതികരണം എന്തായിരിക്കുമെന്നുള്ള ഭയമാണെന്നെ വിഷമിപ്പിച്ചത്. പക്ഷെ അനുഭവം നേരെ മറിച്ചായിരുന്നു. ഞാൻ കവിത തിരുസന്നിധിയിലേക്കയച്ചതിന്റെ അഞ്ചാം ദിവസം എളിയവനായ എന്നെ അനുഗ്രഹിച്ചുകൊണ്ടും കവിതയുടെ പ്രത്യേകതകളെ പരാമർശിച്ചുകൊണ്ടും ഒരു കല്പന എനിക്കു പോസ്റ്റുവഴി ലഭിച്ചപ്പോൾ എനിക്കുണ്ടായ ആഹ്ളാദം പറഞ്ഞറിയിക്കാൻ പ്രയാസമാണ്. ഞാൻ തിരുസന്നിധിയിലേക്കയച്ച കവിതയുടെ പകർപ്പും എനിക്കു ലഭിച്ച അനുഗ്രഹകല്പനയും ഞാൻ വളരെ കരുതലോടെ സൂക്ഷിച്ചുവച്ചിരുന്നെങ്കിലും ഒരിക്കൽ അങ്കമാലിയിലുള്ള എന്റെ ഭവനത്തിലേക്ക് അതിഥിയായി വന്ന ഒരു അടുത്ത ബന്ധു അതു നഷ്ടപ്പെടുത്താതെ തിരിച്ചുതന്നുകൊള്ളാമെന്നു പറഞ്ഞു വാങ്ങികൊണ്ടുപോയെങ്കിലും ഇന്നുവരെയും അതു തിരിച്ചു കിട്ടിയിട്ടില്ല. ആ കവിതയിലെ വളരെ പ്രധാനപ്പെട്ട നാലു വരി ഇപ്പോഴും എന്റെ ഓർമ്മയിൽ നിൽക്കുന്നതു താഴെ കുറിക്കുന്നു.

'ഭക്തിയാൽ വിശ്വാസത്താൽ
പ്രാർത്ഥനാവ്രതങ്ങൾ തൻ
ശക്തിയിലുറച്ചൊരു ജീതക്രമത്താലേ
ബ്രഹ്മചര്യത്തിൻമൂർത്തീ—ഭാവമേ! മലങ്കരയ്ക്കിമ്മഹോന്നതപദം
നേടി ഹാ! ഭവാൻ പാരിൽ'

അങ്ങനെ കേവലമൊരു കടലാസിലൂടെമാത്രം പ. പിതാവിന്റെ അനുഗ്രഹം ലഭിച്ചതുകൊണ്ടു ഞാൻ സംതൃപ്തനായില്ല. തിരുമനസിലെ സന്നിധിയിൽ നേരിട്ടു ഹാജരായി അനുഗ്രഹം വാങ്ങണമെന്നുദ്ദേശിച്ചിരിക്കുമ്പോഴാണ് ഞാൻ നിരണത്തു ചെന്നപ്പോൾ, യോജിച്ച മലങ്കരസഭയുടെ പരമാദ്ധ്യക്ഷ **(Supreme Head)** നായിത്തീർന്നിരിക്കുന്ന പ. പിതാവു നിരണത്തിനു വളരെ അടുത്തുള്ള തലവടികുഴിയിൽ പള്ളിയിലെ പെരുനാൾ പ്രമാണിച്ച് അവിടേയ്ക്കെഴുന്നള്ളുന്നുണ്ടെന്നും അതു പ്രമാണിച്ച് പ. ബാവാ തിരുമനസിലേക്ക് ഒരു ഗംഭീര സ്വീകരണം നൽകുന്നുണ്ടെന്നും അറിയാനിടയായത്. ഞാൻ തലവടി പള്ളിയിലെത്തി സ്വീകരണച്ചടങ്ങുകൾ കഴിഞ്ഞു പള്ളിമുറിയുടെ പുറത്തെ വിസ്താരമുള്ള വരാന്തയിൽ, വെള്ളക്കുപ്പായമിട്ടുകൊണ്ട് ഒരു ചാരുകസേരയിൽ ഫാനിന്റെ കാററുമേററു തിരുമനസു കൊണ്ട് ഒരു ചാരുകസേരയിൽ വിശ്രമിക്കയായിരുന്നു. അപ്പോൾ അവിടെ പ. ബാവാ തിരുമനസിലെ സെക്രട്ടറി ററി. ജി. സഖറിയ ശെമ്മാശൻ മാത്രമേ ഉണ്ടായിരുന്നുള്ളു. ഞാൻ തിരുമുമ്പാകെ ചെന്നു തൃക്കൈ മുത്തി. എന്നോടു ഞാൻ ഏതാണെന്നു ചോദിച്ചു. ഞാൻ നിരണത്തുള്ള എന്റെ വീട്ടുപേരും പേരും പറഞ്ഞു. അക്കാലത്ത് തിരുമനസിലേക്കു ബധിരത നല്ലവണ്ണമുണ്ടായിരുന്നതിനാൽ തിരുമേനി ശെമ്മാശന്റെ നേരെ നോക്കി പിന്നെ ശെമ്മാശൻ ഞാൻ പറഞ്ഞത് കുറെ ഉറക്കെ പറഞ്ഞു: അതുകഴിഞ്ഞ് തിരുസന്നിധിയിലേക്ക് അങ്കമാലിയിൽ

**മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്**









വി. യൂദാശ്ലീഹായുടെയും മദ്ധ്യസ്ഥത അപേക്ഷിച്ചുകൊണ്ട്; **ഒരു വിശ്വാസി**

# പ്രാർത്ഥന:
# പ്രവർത്തിയും, ദൈവത്തെ കണ്ടെത്തലും (iii)

ഗബ്രിയേൽ തളിയച്ചിറ, വെളിയനാട്

പലരും ചോദിക്കും ദൈവം ഉണ്ടോ? എങ്കിൽ എവിടെ? എന്ന്. ദൈവം അരൂപിയും, അദൃശ്യനും ആദിയും അന്തവും ഇല്ലാത്തവനുമാകുന്നു. നല്ല കുളിർകാററ് നമുക്കേവർക്കും ഹൃദ്യമായ ഒരു സുഖമാണ് നൽകുന്നത്. കാററിനെ ആരെങ്കിലും കണ്ടിട്ടുണ്ടോ? ഇല്ല. എന്നാൽ കാററു വീശുമ്പോൾ നമുക്ക് തണുപ്പ് കിട്ടുകയും അങ്ങനെ ഒരു പ്രത്യേക സുഖം അനുഭവിക്കാനും പററുന്നു. ഇപ്രകാരം വിശ്വാസിയായ ഏതൊരാൾക്കും അനുഭവിച്ചറിയാവുന്നതാണ് ദൈവസാന്നിദ്ധ്യം. പ്രാർത്ഥനയിലൂടെ നാം ദൈവത്തെ അനുഭവിക്കുന്നു, കണ്ടെത്തുന്നു. ദൈവമഹത്വം ദർശിക്കുന്നു!

അടച്ചുപൂട്ടിയ ഒരു മുറിയിലിരിക്കുന്നവന് ഒരിക്കലും കുളിർകാററ് കിട്ടുകയില്ല. അവൻ ആവികൊണ്ട് വിയർത്ത് അസ്വസ്ഥനാകും. നാം നമ്മുടെ മനസാകുന്ന ആലയത്തിന്റെ വാതായനങ്ങളും, ജനാലകളും അടച്ചുപൂട്ടിയാൽ ദൈവാനുഭവം നേടാൻ സാദ്ധ്യമല്ല. ദൈവസാന്നിദ്ധ്യമാകുന്ന കുളിർത്തെന്നൽ ഏൽക്കാതെ നാം അസ്വസ്ഥരാകും. പിരിമുറുക്കങ്ങളും ഉത്കണ്ഠകളും നമ്മെ വിയർത്തൊലിപ്പിക്കും എന്നാൽ പ്രാർത്ഥനയിലൂടെ ദൈവത്തെ നമ്മുടെ മനസിൽ പ്രതിഷ്ഠിച്ചാൽ നാം ആത്മനിർവൃതിയുടെ പടവുകൾ കയറും. പ്രാർത്ഥനവഴി നമ്മുടെ മനസിനെ ദൈവസാന്നിദ്ധ്യത്താൽ ദേവാലയങ്ങളാക്കിത്തീർക്കണം.

## സഹജീവികളിൽ ദൈവത്തെ കണ്ടെത്തൽ

'നിന്റെ ദൈവമായ കർത്താവിനെ നീ പൂർണ്ണ ഹൃദയത്തോടും പൂർണ്ണാത്മാവോടും പൂർണ്ണ ശക്തിയോടും പൂർണ്ണ മനസോടും കൂടെ സ്നേഹിക്കേണം, കൂട്ടുകാരനെ നിന്നെപ്പോലെ തന്നെ സ്നേഹിക്കണം' (ലൂക്കോസ് 10–27). നല്ല ശമര്യാക്കാരനെപ്പോലെ നാം മററുള്ളവർക്ക് അയൽക്കാരായിത്തീരുക. എല്ലാ മനുഷ്യരേയും സഹജീവികളായി നാം കണക്കാക്കുക. അവർക്കുവേണ്ടി പ്രാർത്ഥിക്കുക. അവരുടെ നിലവിളിയാണെന്നു നാം മനസിലാക്കണം. സഹോദരരിൽ ദൈവത്തിന്റെ പ്രതിച്ഛായയാണ് കണ്ടെത്തേണ്ടത്. നാം നമ്മുടെ സഹജീവികൾക്കുവേണ്ടി പ്രതിഫലമില്ലാതെ സേവനം ചെയ്താൽ അത് ഈശ്വരസേവ തന്നെയാണ്. നാം ചെയ്യുന്ന ഓരോ സേവനവും ഈശ്വരനാണ് ചെയ്യുന്നത്, ഈശ്വരനാണ് നമ്മെ ചെയ്യിപ്പിക്കുന്നത്, എന്ന

---

നിന്ന് ഒരു ചെറു കവിത എഴുതി അയച്ചതു ഞാനാണെന്നുണർത്തിച്ചു. ആക്കാര്യം ശെമ്മാശന്റെ വായിൽനിന്നു വീണപ്പോഴേക്കും ആ മഹാ പരിശുദ്ധന്റെ ഗംഭീരമുഖത്ത് ഒരു മനോഹരമായ മന്ദഹാസം വിരിഞ്ഞു. എന്നിട്ട് എന്നോട് 'ആങ്ഹാ കവിത അങ്കമാലിയിൽനിന്നെഴുതി അയച്ചയാളാണല്ലേ. ഇങ്ങടുത്തുവാ' എന്നു കല്പിച്ചരുളിച്ചെയ്തു. ഞാൻ അടുത്തുചെന്നു തലകുനിച്ചുനിന്നു. തൃക്കൈകൾ എന്റെ തലമേൽവച്ച് എന്നെ അനുഗ്രഹിച്ചു. 'ദൈവം അനുഗ്രഹിക്കും' എന്നു കരുണാപുരസരം കല്പിച്ച ആ മുഴങ്ങുന്ന ശബ്ദം ഇന്നും എന്റെ കാതുകളിൽ മുഴങ്ങിക്കൊണ്ടിരിക്കുന്നു. അനന്തരം അങ്കമാലിയിലെയും തിരുമനസിലെ അനന്തിരവൻ മത്തായി പൗലോസിന്റെയും വിശേഷങ്ങൾ ചോദിച്ചറിയുകയും, അകപ്പറമ്പു പള്ളിയിൽ തിരുമേനി റമ്പാനായിരുന്നപ്പോൾ വി. കുർബാന അനുഷ്ഠിച്ചിട്ടുള്ള വിവരം പറകയും ചെയ്തു. അന്നു തിരുമനസുകൊണ്ട് എനിക്കു തിന്നാനായി ഒരു വലിയ ഓറഞ്ചു തന്നു. കോട്ടയത്തു വന്നു വീണ്ടും കാണണമെന്നു കല്പിച്ചശേഷം അര മണിക്കൂറിനുശേഷം എന്നെ കൈമുത്തിച്ചു യാത്രയാക്കുകയും ചെയ്തു.

പിന്നീടു ഞാൻ പ. പിതാവിനെ കാണാൻ ദേവലോകത്തു ചെന്നപ്പോഴേക്കും തിരുമേനി കാലംചെയ്യാനുള്ള സമയത്തോടടുത്തതിനാൽ ഒന്നു കൈമുത്താൻപോലും സാധിക്കാതെ സങ്കടത്തോടുകൂടി ഞാൻ മടങ്ങിപ്പോരുകയാണുണ്ടായത്.

കേരളത്തിലുള്ള നാനാജാതിമതസ്ഥരായ ആളുകളുടെയെല്ലാം ആരാധ്യപുരുഷനായിരുന്ന പരിശുദ്ധ പിതാവു കഴിഞ്ഞ നൂററാണ്ടിൽ ജനിച്ച് ഈ നൂററാണ്ടിലേക്കു കടന്നുവന്ന് ചഞ്ചലപ്രഭാവനായി അര നൂററാണ്ടിലധികം നമ്മുടെ ആത്മീയ പിതാവായി ഉജ്വല തേജോമയനായി വാണരുളി. അപ്രമേയമായ ആത്മീയ തേജസു തുളുമ്പിനിന്ന ആ സുന്ദരവദനം നമുക്കു മറക്കാൻ സാദ്ധ്യമല്ല. അവിടുന്നു മലങ്കരസഭാ നഭോമണ്ഡലത്തിൽ ഒളിമങ്ങാതെ എന്നുമെന്നും അതുല്യപ്രഭ വിതറുന്ന ഒരു സ്വർണ്ണനക്ഷത്രമാണ്. അവിടുന്ന് ഇന്നുമെന്നും അവിടത്തെ വാത്സല്യമക്കളായ നമുക്കുവേണ്ടി പ്രാർത്ഥിക്കുന്നുണ്ട്. ആ പരിശുദ്ധന്റെ പ്രാർത്ഥന നമുക്കു കോട്ടയായിരിക്കട്ടെ.

—ം—

ബോദ്ധ്യം നമ്മിൽ ഉണ്ടാവണം. അതിന് ഹൃദയവിശാലത ആവശ്യമാണ്. തിരകാം കെട്ടടങ്ങിയ ആഴക്കടൽപോലെ പരപ്പും വിശാലവുമായ ഒരു മനസിന്റെ ഉടമയാവണം. അതിൽനിന്നേ നിസ്വാർത്ഥമായ സഹോദരസ്നേഹം മുളപൊട്ടൂ. 'എന്നാൽ സത്യം അനുസരിക്കയാൽ നിങ്ങളുടെ ആത്മാക്കളെ നിർവ്യാജമായ സഹോദരപ്രീതിക്കായി നിർമ്മലീകരിച്ചിരിക്കകൊണ്ട് ഹൃദയപൂർവ്വം അന്യോന്യം ഉററു സ്നേഹിപ്പിൻ' (1 പത്രോസ് 1–22)

രോഗിയായി വേദനിച്ചും പ്രയാസപ്പെട്ടും കഴിയുന്നവനെ നാം ശുശ്രൂഷിക്കണം; തടവറയിലായിരിക്കുന്നവനെ ചെന്നു കാണുകയും ആശ്വസിപ്പിക്കുകയും ചെയ്യുക; വിശക്കുന്നവന് ഭക്ഷണവും, ദാഹിക്കുന്നവന് പാനീയവും നൽകണം; വസ്ത്രമില്ലാത്തവന് നഗ്നത മറയ്ക്കാൻ വസ്ത്രം നൽകുക. ഇവയെല്ലാം എളിയവരിൽ എളിയവരായ മനുഷ്യർക്കാണ് നാം ചെയ്യുന്നത്. അങ്ങനെ ചെയ്യുന്നപക്ഷം അന്ത്യവിധിനാളിൽ, 'രാജാവ് അവരോട്: എന്റെ ഈ ഏററവും ചെറിയ സഹോദരന്മാരിൽ ഒരുത്തന്നു നിങ്ങൾ ചെയ്തേടത്തോളം എല്ലാം എനിക്കു ചെയ്തു എന്നു ഞാൻ സത്യമായിട്ടു നിങ്ങളോടു പറയുന്നു എന്ന് അരുളിച്ചെയ്യും' (മത്തായി 25–40). അതിനാൽ നാം നമ്മുടെ സഹജീവികളിൽ ദൈവസാന്നിദ്ധ്യം കണ്ടെത്തുകയും ദൈവമഹത്വത്തിനുവേണ്ടി അവർക്ക് സേവനം ചെയ്യുകയും വേണം. അങ്ങനെ നാം നിത്യജീവനെ അവകാശമാക്കുക.

## ഇങ്ങനെ പ്രാർത്ഥിക്കാം

പ്രാർത്ഥിക്കുമ്പോൾ ഒന്നാമത്തെ സ്ഥാനം ദൈവത്തിനു നൽകണം. ദൈവേഷ്ടം നിറവേററുന്നതിനുവേണ്ടി നമ്മെ സജ്ജമാക്കണം. ദൈവം എന്നിൽ പ്രവർത്തിക്കട്ടെ എന്ന ധ്യാനനിഷ്ഠ നമ്മിൽ ഉണ്ടാവണം. നമ്മിൽനിന്നും ഉയരുന്ന പ്രാർത്ഥനാസ്വരം ദൈവത്തിന്റെതന്നെ സ്വരമായിരിക്കണം.

നമുക്ക് ദൈവം ചെയ്തുതന്നിട്ടുള്ള ഓരോ കൃപയ്ക്കും അവന് നന്ദി കരേററുക. അവനെ സ്തുതിക്കുക. 'കാഹളനാദത്തോടെ അവനെ സ്തുതിപ്പിൻ; വീണയോടും കിന്നരത്തോടും കൂടെ അവനെ സ്തുതിപ്പിൻ' (സങ്കീർത്തനം 150–3), 'സൂര്യന്റെ ഉദയം മുതൽ അസ്തമയം വരെ യഹോവയുടെ നാമം സ്തുതിക്കപ്പെടുമാറാകട്ടെ' (സങ്കീർത്തനം 113–3). സ്തോത്രഗാനങ്ങൾ ആലപിക്കുക. കണ്ണുനീരോടുകൂടി നാം ചെയ്തുപോയ തെററുകൾക്ക് മാപ്പ് ചോദിക്കുക. അടുത്തതായി സഹോദരനന്മക്കുവേണ്ടി പ്രാർത്ഥിക്കുക. ലോകത്തിൽ ശാന്തിയും സമാധാനവും നിലനിൽക്കുന്നതിന് യാചിക്കുക. രോഗികൾക്കും, ദരിദ്രർക്കും ആലംബഹീനർക്കുംവേണ്ടി പ്രാർത്ഥിക്കണം. ★

## മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്







Shibu Thomas. Mathukutty Bangalore. ഒരു വിശ്വാസി.







D. Unnunny Adoor. Mariamma. Mariamma.



# ST. THOMAS A MODEL MISSIONERY AND A UNIQVE PERSONALITY

(MATHEWS MAR BARNABAS METROPOLITAN)

Let me reflect on the special features of St. Thomas and its relevance in connection with the Apostle's mastyrdom at Mylapore on the 21st of December.

## 1. His enthusiasm for Gospel work

St. Thomas, one of the twelve apostles of our Lord, was sent to India, all the way from the Holy Land, as an architect to build a palace for the king Gondophorus. He knew that it was a God-given opportunity to preach the gospel and he made use of his visit. Similarly we the children of St. Thomas wherever we are, have a God-given opportunity to bear witness to our Lord, Jesus Christ. "But exhort one another, while it is called today, lest any one of you be hardened through the deceitfulness of sin" (Heb. 3:13) says the author of the Epistle to the Hebrews. Preaching and witnessing to Christ, is the duty of all nations and individuals.

We, are the children of St. Thomas. Hence we have to follow his example. According to the traditions, St. Thomas gave first priority to gospel work and the care for the poor. He was so enthusiastic in gospel work and the care for the poor, that he began to give money, even before building the palace. What he spent, might have been, from the share due to him, in the construction of the palace. Let us now examine ourselves, how much importance we give to gospel work.

## 2. His love for Christ

St. Thomas had a sincere love for our Lord. When our Lord told the disciples that He was going to Judea, where the Jews had begun to stone Him. St. Thomas said, "let us also go, that we may die with Him" (St. Jn. 11:16). It is true that when our Lord was caught at the Garden of Gathsemane, St. Thomas ran away with the other disciples. But in the end, he died a martyr's death, for the sake of our Lord, at Mylapore, near Madras, in India. Coming to our lives, let us ask ourselves, whether we are ready to live and die, for our Lord. "If we live, it is for our Lord that we live, and if we die, it is for our Lord that we die", says St. Paul (Rom. 14:8).

## 3. His curiosity to know things

The curiosity of St. Thomas to know things, is also note-worthy. When our Lord said "Whither I go you know and the way you know", St. Thomas asked "Lord, we know not whither you go and how can we know the way?" It was then that our Lord made the great and profound statement, "I am the way, the truth, and the life. No man comes to the Father but by me." (St. John 14:4–6)

## 4. His scientific approach to things

Before I speak about St. Thomas scientific approach to things, let me try to clear some misunderstandings about St. Thomas, the apostle of India. Some people call him "the doubting Thomas', based on the fact, that he said he would not believe in the resurrection of our Lord, unless he himself saw Him, and examined His nail-prints and His pierced side. It is to be mentioned in this connection that all the other apostles believed only after seeing Him (St. Mk. 16:14). Therefore it is unjust to call St. Thomas alone, a doubter.




## പള്ളികളും പടങ്ങളും

പതിനാറാം നൂററാണ്ടിൽ അൻപതു വർഷങ്ങളോളം നമ്മുടെ സഭ കത്തോലിക്കാ നുകത്തിൻ കീഴെ കഴിഞ്ഞുകൂടേണ്ടതായി വന്നിട്ടുണ്ടല്ലൊ. ആ ഹ്രസ്വകാലയളവിൽ പടങ്ങളും പ്രതിമകളും പള്ളികളിൽ സ്ഥാനം പിടിച്ചു. കൂനൻകുരിശു സത്യത്തിൽകൂടി സഭ സ്വാതന്ത്ര്യമായപ്പോൾ പ്രതിമകളും പടങ്ങളും എടുത്തു മാററപ്പെട്ടു. തനി ഓർത്തഡോക്സ് ആരാധനാന്തരീക്ഷം സംജാതമായി. എന്നാൽ കഴിഞ്ഞ അമ്പതു വർഷങ്ങൾക്കിടയിൽ വേണ്ടതും വേണ്ടാത്തതുമായ പല പടങ്ങളും മദ്ബഹായിലും, പള്ളിഭിത്തിയിലും സ്ഥാപിക്കുന്ന രീതി ആരംഭിച്ചു.

ആദിമ നൂററാണ്ടുകളിൽ കർത്താവിൻെറയോ മാതാവിൻെറയോ. ശിഷ്യന്മാരുടെയോ പടങ്ങൾ ആരും വരച്ചിട്ടുള്ളതായി ചരിത്രമില്ല. നൂററാണ്ടുകൾക്കുശേഷം പ്രസിദ്ധ ചിത്രകാരന്മാർ അവരുടെ ഭാവനയിൽ പല പടങ്ങളും വരച്ചു. പിൻകാലത്തു വന്ന ചിത്രകാരന്മാർ അവരവരുടെ ഭാവന ഉൾക്കൊള്ളിച്ച് ചില വ്യതിയാനങ്ങളോടെ ചിത്രരചന നടത്തി. കത്തോലിക്കരുടെ 'തിരുഹൃദയ' സങ്കല്പങ്ങളും അതിൽ അലിഞ്ഞു ചേർന്നു. ഈമാതിരി ചിത്രങ്ങൾ ഔചിത്യബോധമില്ലാത്ത രീതിയിൽ നമ്മുടെ പള്ളികളിൽ തൂക്കിയിട്ടിരിക്കുന്നതു കാണാം. പലതിനു ചുററും വൈദ്യുതി അലങ്കാരങ്ങളും, ദാതാവിൻെറ പേരും കുടുംബപ്പേരും മററും കാണാം. ഇവയുടെ മുമ്പിൽ മുട്ടുകുത്തുന്നവരും, തിരികത്തിക്കുന്നവരും വിരളമല്ല. നിരണം ഭദ്രാസന മെത്രാപ്പോലീത്താ ആയിരുന്ന ദീവന്നാസ്യോസ് തിരുമേനി ഈ ലേഖകൻെറ ഇടവകപ്പള്ളിയിൽ തൂക്കിയിട്ടിരുന്ന പടങ്ങളെല്ലാം പള്ളിമേടയിലേക്കു മാററിവപ്പിച്ചതായി അറിയാം.

സഭാപിതാക്കന്മാരുടെ ശരിയായ പടങ്ങൾ അവരെ ഓർക്കുന്നതിന് സഹായകരമാണ്. ആമാതിരി പടങ്ങളും മേലുദ്ധരിച്ച കലാസൃഷ്ടികളും

---

Because of St. Thomas' scientific approach of touching and believing, we have gained a convincing proof of our Lord's resurrection. We all know that the resurrection of our Lord is the basis of our faith in the salvation from sin. St. Paul says "If Christ were not risen: your faith in Christ is in vain; you are still in your sins" (1 Cor. 15:17).

### 5. His confession of faith

It may be added here, that it was St. Thomas who had made the greatest confession of faith in Jesus Christ. He said to our Lord "My Lord and my God" (St. Jn. 20:29). The fact that St. Thomas was in the upper room were all the apostles and others, where gathered together to pray (Acts 1:13, 14) and that the Holy Spirit came upon St Thomas also, (Acts 2:1-4) shows that St. Thomas was in no way inferior to the other apostles.

### 6. His Spiritual fatherhood

As St. Paul says that he has the right to call himself the spiritual father of the Corinthian church, so also St. Thomas can say, that he is the spiritual father of the Malankara Church in India. St. Paul says "for though you have ten thousand instructors in Christ Jesus, you have not many fathers. For in Christ Jesus I have begotten you through the gospel" (1 Cor. 4;15). We must be proud of the fact that we are St. Thomas Christians. But are there ample reasons for St. Thomas to be proud of us, his children?

Now we, St. Thomas Christian, have a great responsibility before our, Lord and our Apostle St. Thomas, in leading godly lives and educating our young people, in the noble traditions of the Malankara Church and getting away from all vices around us. Let us dedicate ourselves for this noble cause on this St Thomas' day. ★

# സഭാമാനേജിംഗ് കമ്മററി

മലങ്കര അസോസ്യേഷൻ മാനേജിംഗ് കമ്മററിയുടെ ഒരു യോഗം 22–10–92 ൽ ദേവലോകം കാതോലിക്കേററ് അരമന ഓഡിറേറാറിയത്തിൽ പ. കാതോലിക്കാബാവാ തിരുമനസിലെ അദ്ധ്യക്ഷതയിൽകൂടി താഴെ പറയുന്ന തീരുമാനങ്ങൾ എടുത്തു.

## പ്രമേയങ്ങൾ

റവ. ഫാ. സി. വി. ജോണിന്റെ നിര്യാണത്തിൽ യോഗം അനുശോചനം രേഖപ്പെടുത്തി. ഡോ. തെക്കേക്കര ജേക്കബ് ജോണിന് ഭാരതത്തിലെ വൈദ്യശാസ്ത്രരംഗത്തെ അത്യുന്നത ബഹുമതിയായ സി. സി. റോയ് അവാർഡ് ലഭിച്ചതിലും റവ. ഫാ. മത്തായി നൂറനാൽ ഇൻഡ്യൻ നാഷനൽ കോ ഓപ്പറേററീവ് ഡവലപ്പ്മെൻറ് കോർപറേഷൻ അംഗമായി നോമിനേററു ചെയ്യപ്പെട്ടതിലും കമ്മററി അനുമോദനം രേഖപ്പെടുത്തി.

ചോദ്യോത്തരങ്ങൾക്കുശേഷം 1991–92 ലെ സമുദായ വരവു ചെലവു കണക്കുകൾ ചർച്ചയ്ക്കുശേഷം അംഗീകരിച്ചു. തുടർന്ന് വാർഷിക റിപ്പോർട്ടും അംഗീകരിച്ചു.

## ഓഡിററർ

പരുമല സെമിനാരി ഉൾപ്പെടെയുള്ള സഭയുടെ 92–93 ലെ വരവു ചെലവു കണക്കുകൾ ഓഡിററു ചെയ്യുന്നതിന് ചാർട്ടേർഡ് അക്കൗണ്ടൻറ് ശ്രീ. ഉണ്ണൂണ്ണി പോളിനെ നിശ്ചയിച്ചു.

## പാമ്പാടി കോളേജ്

പാമ്പാടി കെ. ജി. കോളജ് കെട്ടിടം പണിയുടെ ആവശ്യത്തിലേക്ക് 4 ലക്ഷം രൂപാ ബാങ്ക് വായ്പ എടുക്കുന്നതിനും സമുദായ ഫണ്ടിൽനിന്ന് 2 ലക്ഷം രൂപാ ലോണായി നൽകുന്നതിനും തീരുമാനിച്ചു.

1992–93 ലേക്കുള്ള സപ്ലിമെൻററി ബജററ് സെക്രട്ടറി അവതരിപ്പിച്ചത് യോഗം അംഗീകരിച്ചു.

# അമേരിക്ക, കണ്ടനാട് ഭദ്രാസനങ്ങൾക്ക് മെത്രാപ്പോലീത്തന്മാർ

സഭാ മാനേജിംഗ് കമ്മററിയുടെ ഒരു വിശേഷാൽ യോഗം 20–11–92–ൽ 10.30–ന് കോട്ടയം പഴയ സെമിനാരിയിൽ കൂടി അമേരിക്കൻ ഭദ്രാസനത്തിന്റെ പൂർണ്ണ ചുമതല മാത്യൂസ് മാർ ബർന്നബാസ് തിരുമേനിക്കും കണ്ടനാട് മെത്രാസന ചുമതല ഡോ. മാത്യൂസ് മാർ സേവേറിയോസ് തിരുമേനിക്കും നൽകണമെന്ന് നിർദ്ദേശിക്കുകയും പ. സുന്നഹദോസിനോട് അഭ്യർത്ഥിക്കുകയും ചെയ്തു. കണ്ണിന്റെ ചികിൽസയ്ക്കായി കഞ്ഞിക്കുഴ ആസ്പത്രിയിൽ താമസിക്കുന്ന പ. മാർ തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവായുടെ അസാന്നിദ്ധ്യത്തിൽ തിരുമനസിലെ നിർദ്ദേശപ്രകാരം നിയുക്ത കാതോലിക്കാ തോമസ് മാർ തീമോത്തിയോസ് തിരുമേനിയാണ് മീററിംഗിൽ അദ്ധ്യക്ഷം വഹിച്ചത്. വൈസ് പ്രസിഡൻറന്മാരായ ഡോ. പീലിപ്പോസ് മാർ തേയോഫിലോസ്, തോമസ് മാർ മക്കാറിയോസ്, മാത്യൂസ് മാർ ബർന്നബാസ്, മാത്യൂസ് മാർ എപ്പിപ്പാനിയോസ്, പീലിപ്പോസ് മാർ യൗസേബിയോസ്, പൗലൂസ് മാർ മിലിത്തിയോസ്, ഗീവർഗീസ് മാർ ഈവാനിയോസ്, കുറിയാക്കോസ് മാർ ക്ലീമീസ്, ഡോ. മാത്യൂസ് മാർ സേവേറിയോസ് എന്നീ തിരുമേനിമാരും ഭൂരിപക്ഷം മെമ്പറന്മാരും ഹാജരായിരുന്നു.

വൈദികരുടെ ശമ്പള പരിഷ്ക്കരണ കമ്മീഷന്റെ റിപ്പോർട്ട് മാനേജിംഗ് കമ്മററി തത്വത്തിൽ

പാരിഷ് ഹോളുകളിലേക്കു മാററുന്നത് നന്നായിരിക്കും. അങ്ങേയററം ഏലിയാ കത്തീഡ്രലിൽ ചെയ്തിരിക്കുന്നതുപോലെ പള്ളിയുടെ പാർശ്വഭിത്തികളിൽ ക്രമീകൃത രീതിയിൽ സ്ഥാപിക്കുന്നതു നന്നായിരിക്കും.

ആരാധനയ്ക്കു വി. മദ്ബഹായിലേക്ക് നോക്കി നില്ക്കുന്നവരുടെ ശ്രദ്ധ പടങ്ങളിലോ അതിന്റെ അലങ്കാരദീപങ്ങളിലോ പതറാൻ ഇട നൽകരുത്. സുന്നഹദോസുതലത്തിൽ ഇതിനു പററിയ നിർദ്ദേശം ഓരോ പള്ളിക്കും നൽകുന്നതിലും തെററില്ല.

കർത്താവിനെ സത്യത്തിലും ആത്മാവിലും ആരാധിക്കാനുള്ള അന്തരീക്ഷം എല്ലാ പള്ളികളിലും കൈവരുത്തുവാൻ ആവശ്യമില്ലാത്ത ചിത്രപ്രദർശനം ഒഴിവാക്കാൻ വികാരിമാരും ഭരണസമിതികളും മുൻകൈയ്യെടുക്കണമെന്ന് അഭ്യർത്ഥിക്കുന്നു.

കെ. എം. ജോൺ, തിരുവല്ല

# ബൈബിൾ പഠനം

(രണ്ടാം ഭാഗം)

ഫാ. എം. സി. ചെറിയാൻ

## പാഠം 35

(ലൂക്കോസ് 22–24)

പേര്: എം. തോമസ്
വിലാസം: ജയശ്രീ ടിമ്പർ പ്രൊഡക്ട്സ്
ബകുത്തല പി. ഒ.,
ആൻഡമാൻസ്
ഭദ്രാസനം: മദ്രാസ്
രജി: നമ്പർ. 8515

## പാഠം 41 യോഹന്നാൻ 12–15

1. വിലയേറിയ തൈലത്തിൻെറ പേര്.
2. ദരിദ്രർക്കുവേണ്ടി പിരിച്ച് സ്വന്ത ആവശ്യത്തിനായി എടുക്കുന്നവരെ യോഹന്നാൻ എന്തു വിളിക്കുന്നു.
3. എപ്പോഴും അടുക്കെ ഉള്ളവർ.
4. യേശുവിൻെറ ശവസംസ്ക്കാരത്തിനായി നേരത്തെ ചെയ്ത പ്രവൃത്തി എന്ത്.
5. കഴുതക്കുട്ടിയെ വാഹനമാക്കിയതിനാൽ യേശുവിനു ലഭിച്ച ബഹുമതി.
6. യേശുവിനെ കാണുവാൻ ആഗ്രഹിച്ച യഹൂദരല്ലാത്തവർ.
7. യേശുവിനെ അനുഗമിക്കാൻ അർഹർ ആര്.
8. യേശുവിൻെറ ശുശ്രൂഷക്കാരനു ലഭിക്കുന്ന രണ്ടു പദവികൾ.
9. ദൈവത്താലുള്ള മാനത്തേക്കാൾ മനുഷ്യരാലുള്ള മാനം സ്നേഹിച്ചവൻ.
10. യേശു ശിഷ്യന്മാരുടെ കാലു കഴുകിയത് എപ്പോൾ.
11. യേശുവിനോടുകൂടെ പങ്കു ലഭിക്കാൻ എന്തു ചെയ്യണം.
12. 13–ാം അദ്ധ്യായത്തിൽ തമ്മിൽ തമ്മിൽ ചെയ്യേണ്ടതായി പറയുന്ന രണ്ടു സംഗതികൾ.

അംഗീകരിക്കുകയും അതു നടപ്പിൽ വരുന്നതു സംബന്ധിച്ച പ്രവർത്തനങ്ങൾക്കായി സബ് കമ്മററിയെ ചുമതലപ്പെടുത്തുകയും ചെയ്തു. സ്ലീബാദാസ സമൂഹാദ്ധ്യക്ഷനായിരുന്ന അഭിവന്ദ്യ പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടെ ചരമ ജൂബിലി ഫെബ്രുവരി മാസത്തിൽ കർമ്മേൽവച്ച് ആഘോഷപൂർവ്വം നടത്തണമെന്നും തീരുമാനിച്ചു. പ്രാർത്ഥനയോടുകൂടി 1.30 ന് മീററിംഗ് പര്യവസാനിച്ചു. ★

## പാഠം 41

പ്രവേശനഫാറം

(യോഹന്നാൻ 12–15)

പേര്:
വിലാസം:
ഭദ്രാസനം:
രജി. നമ്പർ:

ഇതുപോലെ ഉത്തരത്തോടൊപ്പം പൂരിപ്പിച്ചാൽ മതി.

13. യേശുവിൻെറ ഉള്ളം കലങ്ങിയ രണ്ടു സന്ദർഭങ്ങൾ.
14. പിശാചു തോന്നിച്ചവനിൽ സാത്താൻ കടന്നു. എപ്പോൾ.
15. എപ്പോൾ കോഴി കൂകും.
16. കർത്താവേ നീ എവിടെ പോകുന്നു എന്നു ചോദിച്ച രണ്ടു പേർ.
17. യേശുവിനെ കാണിപ്പാൻ പോയവൻ പിതാവിനെ കാണ്മാൻ ആഗ്രഹിച്ചു. ആര്.
18. യേശു ചെയ്തതിൽ വലിയ പ്രവൃത്തി ചെയ്യുന്നവൻ ആര്.
19. പുത്രൻെറ നാമത്തിൽ ചോദിക്കുന്നത് ലഭിക്കാൻ കാരണം.
20. എന്നേക്കും കൂടെ ഇരിക്കുന്നവൻ.

## പാഠം 35 (ലൂക്കോസ് 22–24)
## ഉത്തരം

1. പത്രോസും യോഹന്നാനും 22:8
2. വിരിച്ചൊരുക്കിയ വന്മാളിക 22:12
3. പെസഹാ മുതൽ 22:18
4. പന്തിരുവരെ 22:31
5. യേശു 22:44
6. മഹാപുരോഹിതന്റെ ദാസന്റെ കാതു സുഖപ്പെടുത്തി 22:51
7. പത്രോസ് 22:62
8. പീലാത്തോസ് 23:4, 14, 22
9. ഹെറോദോവ് 23:8
10. കുറേനക്കാരൻ ശിമോൻ 23:26
11. യരുശലേം പുത്രിമാരേ 23:28
12. പ്രധാനികരം, പടയാളികരം, ക്രൂശിക്കപ്പെട്ടവരിൽ ഒരുവൻ 23:35, 36
13. വലത്തുഭാഗത്തെ കള്ളൻ 23:39, 40
14. പിതാവേ ഞാൻ എന്റെ ആത്മാവിനെ തൃക്കയ്യിൽ ഏല്പിക്കുന്നു. 23:46
15. പീലാത്തോസ്, ഹെറോദാവ്, കള്ളൻ, ശതാധിപൻ 23:47
16. അരിമത്യാക്കാരൻ യൗസേഫ് 23:50
17. ക്ലെയൊപ്പാവ് 24:18
18. മറിയ 24:10
19. വറുത്ത മീനും തേങ്കട്ടയും 24:43
20. യരുശലേം 24:52

## പാഠം 35 (ലൂക്കോസ് 22–24)
## ശരിയായ ഉത്തരം അയച്ചുതന്നവർ

1. എം. തോമസ്, ആൻഡമാൻസ്
2. ഏലിയാമ്മ വറുഗീസ്, നെടുമാവ്
3. Br. ജിമ്മി ജോർജ്, പട്ടാഴി
4. ജോർജ് മുതലാളി, കൊച്ചി
5. മേരിക്കുട്ടി ബേബി, കടലമാട്
6. എം. സി. ജോർജ്, ആനയേരി
7. ഏലിയാമ്മ പൗലോസ്, ചെല്ലക്കോട്
8. ഏലിയാമ്മ ഏബ്രഹാം, കളമശ്ശേരി
9. സാറാമ്മ മാത്യു, ഐക്കാട്
10. അനു ഫിലിപ്പ്, ഉള്ളന്നൂർ
11. വി. ഐ. വിൽസൻ, കുറമ്പാല
12. ജോജി മാത്യു കടമ്പനിട്ട
13. സാലിക്കുട്ടി ഐസക്, കങ്ങഴ
14. കുര്യൻ ജോൺ, ദുർഗ്ഗാപ്പൂർ
15. വി. എം. പൗലോസ്, കാക്കവയൽ
16. മറിയാമ്മ ചാക്കോ, ആൻഡമാൻസ്
17. പുഷ്പ ജോർജ്, കോയിപ്രം
18. ലില്ലി ചാക്കോ, കോഴിമല
19. സൂസൻ സഖറിയ, തുമ്പമൺ
20. തങ്കമ്മ ജോൺ, മാറം (N)
21. ജയ കോശി, അഹമ്മദബാദ്
22. മേളി മാത്യൂസ്, നാരങ്ങാനം
23. ജയമോൻ ചെറിയാൻ, വിശാഖപട്ടണം
24. ബീനാ മാത്യു, കലോലം
25. പൊന്നമ്മ തോമസ്, അഹമ്മദബാദ്
26. ഡോ. ഏലിയാമ്മ ഐസക്, പുത്തൂർ
27. ജിജി കോശി, കീരന്തുറ
28. കോശി മത്തായി, നന്ദിനി
29. സാറാമ്മ തോമസ്, മലാട്
30. ഷേമ മാത്യു, പുതുപ്പള്ളി
31. ശമുവേൽ വറുഗീസ്, ഡോംവില്ലി
32. ബിജു ജോൺ, മഞ്ഞപ്പള്ളി
33. കെ. സി. എലിസബേത്ത്, കൊച്ചി
34. തങ്കമ്മ ജോർജ്, ഗോറിഗോൺ
35. മറിയാമ്മ വറുഗീസ്, ആനിക്കാട്
36. മറിയാമ്മ അലക്സ്, കവിയൂർ
37. കെ. എം. ചെറിയാൻ, സാഗർ
38. ബിനു സൂസൻ, കൂടൽ
39. അനിൽ ജോയി, കൂടൽ
40. ഡേവിഡ് കെ. ജി. ബോംബെ–67
41. ഏ. ജെ. ജോൺ, പതാവ്
42. സൂസൻ ജോർജ്, ചെങ്ങമനാട്

43. ബിനു പി. കെ. അങ്ങാടി
44. സ്റ്റോണി ജോഷ്വാ, കൂടൽ
45. സുനിൽ ജോർജ്, പരിയാരം
46. ഷിബു കോശി, പുത്തൂർ
47. മറിയാമ്മ തോമസ്, ഭോപ്പാൽ
48. പി. സി. ചെറിയാൻ, കോയിപ്രം
49. എലിസബേത്ത് സൈമൺ, തലശ്ശേരി
50. ലീലാമ്മ ജേക്കബ്, പുന്നവേലി
51. ലീലാമ്മ നൈനാൻ, അയ്മനം
52. മെറീനാ വറുഗീസ്, മൂവാററുപുഴ
53. സണ്ണി ജോർജ്, മാലക്കര
54. റേച്ചൽ ചാക്കോ, ആനിക്കാട്
55. എൽസി തോമസ്, ഇൻഡോർ
56. വി. പി. ജോർജ്, (N) പറവൂർ
57. പി. വി. അച്ചാമ്മ, മഞ്ഞപ്ര
58. ജോസ് വറുഗീസ്, ഹരിപ്പാട്
59. സാറാമ്മ ചെറിയാൻ, മലാട്
60. ഏലിയാമ്മ മാത്യു, എടപ്പള്ളി
61. ററി. എ. ഏബ്രഹാം, തലവടി
62. ചിന്നമ്മ ജോൺ, ഉളനാട്
63. തങ്കമ്മ സഖറിയാ, ആറാട്ടുപുഴ
64. ലാലി വൽസൻ, താന
65. ലില്ലി മാത്യു, എരുമേലി
66. തോമസ് വറുഗീസ്, അഹമ്മദബാദ്
67. മോളമ്മ മാണി, മുണ്ടത്താനം
68. ഷൈനി ഏബ്രഹാം, ആനിക്കാട്
69. കെ. എം. തോമസ്, മദ്രാസ്
70. ജോബ് ദാനിയേൽ, താനാ
71. ഷൈനോ ജോൺ, ട്രിച്ചി
72. സജി പി. ഒ., പാണ്ടനാട്
73. സുജ ജോർജ്, നാരങ്ങാനം
74. സുജ ററി. വി., കുമ്പുമേട്
75. ചെറിയാൻ വറുഗീസ്, ഏലപ്പാറ
76. സി. സി. മത്തായി, ഡൽഹി
77. ബേബി മോനിച്ചൻ, ചേപ്പാട്
78. റെനി സൂസൻ പോാം, ചെറുകോൽ
79. ജഗൻ നൈനാൻ, അഗർത്തല
80. അച്ചാമ്മ പീററർ, നെടുമാവ്
81. ജോർജി പി. മാത്യു, കല്ലിശ്ശേരി

പാഠം 35-ൻെറ ഉത്തരം വിജയിയുടെ വിലാസവും ശരിയായ ഉത്തരം അയച്ചുതന്നവരുടെ പേരും ചേർക്കുന്നു. നിസാരമെന്നു കരുതിയതിനാൽ പല ഉത്തരങ്ങളും അപൂർണ്ണമായി. ചിലതു തെററിപ്പോയി. വേദപുസ്തകത്തിൽ ഒന്നിലധികം പേരുളളതിനാൽ സ്ഥലനാമം ചേർത്ത് അറിയപ്പെടുന്ന പേരുകൾ അതുപോലെ എഴുതണം. കുറേനക്കാരനായ ശിമോൻ, അരിമത്യാക്കാരൻ യൗസേഫ് മുതലായവ. 17-ാം ഉത്തരം പരദേശി എന്നത് യേശുവിനേക്കാൾ ക്ളയോഫാവാണ് ശരി. പ്രാർത്ഥനാപൂർവ്വം ശ്രദ്ധയോടെ ഉത്തരം അയയ്ക്കുമെന്നു പ്രതീക്ഷിക്കുന്നു.

ജീവിതത്തിൽനിന്നും ഒരു വർഷം കൂടെ കടന്നുപോകുന്നു. പലരും ശരീരപ്രകാരം നമ്മേ വിട്ടുപിരിഞ്ഞു. ശരീരത്തോടെ അവശേഷിക്കുന്ന നാം ലോകത്തെ അനുഗ്രഹിക്കുവാൻ കടപ്പെട്ടവരാണ്. ശത്രുവിനെ അനുഗ്രഹിക്കുവാനും ഉപദ്രവിക്കുന്നവർക്കുവേണ്ടി പ്രാർത്ഥിക്കാനുമുളള ശക്തി നമ്മൾക്കു കൈമോശം വന്നു. സഭയിൽ നടക്കേണ്ട പല അത്ഭുതപ്രവർത്തനങ്ങളും സഭയ്ക്കു പുറത്തു നടക്കുന്നു. അടയാളത്തിലല്ല അപ്പത്തിൽ തൃപ്തരായ ഒരു സമൂഹം യേശുവിനെ പിൻപററിയെങ്കിൽ ഇന്ന് അപ്പത്തിലല്ല അടയാളത്തിലാണ് സംതൃപ്തി. യേശു ചെയ്തതിലും വലിയ പ്രവൃത്തികൾ ചെയ്യേണ്ട സഭ ഇന്നു മൃതപ്രായമാണ്. അതിൻെറ ഉത്തരവാദികൾ നാം ആയിരിക്കാം. സ്വയപരിശോധനയിലൂടെ ശക്തി പ്രാപിച്ച് സഭയെ ശക്തിപ്പെടുത്താം. പാതാള ഗോപുരങ്ങളുടെ മുമ്പിൽ പതറാത്തതായി ശക്തിപ്പെടുത്താം.

ജീവിതത്തിലെ ഓരോ വർഷവും ദിവസവും കടന്നുപോകുന്നത് നഷ്ടത്തിൻെറ കണക്കുമായിട്ടായിരിക്കരുത്. നേട്ടത്തിൻെറ പട്ടികയുമായിരിക്കണം. നമുക്കായുളള നേട്ടമല്ല കർത്താവിനായുളള നേട്ടം. ഇതിനു മററുളളവരേയും സന്നദ്ധരാക്കാം. അതിനുളള മുഖാന്തിരമായി ബൈബിൾ പഠന പ്രാർത്ഥനാവലയത്തെ ശക്തിപ്പെടുത്താം. പ്രാർത്ഥിക്കുന്നവൻ **Prayer** ആണ്. നമുക്കും **Prayer** ആയിത്തീരാം. നമ്മുടെ പ്രാർത്ഥനയിൽ ആത്മീക കൃപയ്ക്കായും ശാരീരിക അനുഗ്രഹത്തിനായും മാനഷിക ഉന്മേഷത്തിനായും ഓർക്കാം. കർത്താവിൻെറ അടുക്കൽ വന്ന നാനാവ്യാധിക്കാരും നമ്മുടെ പ്രാർത്ഥനാവിഷയമായിത്തീരട്ടെ.

ക്രിസ്തുമസ് മംഗളങ്ങളും പുതുവർഷാശംസകളും നേരുന്നു.

പാഠം 41-ൻെറ ഉത്തരം അടുത്തമാസം 30-നു മുമ്പായി **Bible Padanam Lesson 41 c/o Fr. M. C. Cherian O C S C Trivandrum-1 695001** എന്ന വിലാസത്തിൽ അയയ്ക്കുക. ★

## നമ്മുടെ ആശ്രമങ്ങളും മഠങ്ങളും

നമ്മുടെ സഭയിലുളള എല്ലാ ആശ്രമങ്ങളെയും മഠങ്ങളെയും കുറിച്ച് സഭാംഗങ്ങൾക്ക് ഗ്രാഹ്യമുണ്ടാകുവാനുതകുന്ന ഒരു പരമ്പര മലങ്കരസഭ തുടങ്ങുന്നു. ഓരോന്നിൻെറയും സുപ്പീരിയർ വിശദമായ ഒരു റിപ്പോർട്ട് ചീഫ് എഡിററരുടെ പേർക്കയയ്ക്കണം. എത്ര അംഗങ്ങൾ? പ്രവർത്തനങ്ങൾ, പുതിയ അംഗങ്ങളാകുവാനാഗ്രഹിക്കുന്നവർ ഏതുവഴി അവിടെ എത്താം മുതലായവയുൾപ്പെടുത്തണം. മാസികയുടെ രണ്ടു പുറം കവിയരുത്. ഓരോ പതിപ്പിലും ഓരോ മൊണാസ്ററിയെക്കുറിച്ച്.

# വാർത്തകളും കുറിപ്പുകളും

## പ. ബാവാ തിരുമേനി അമേരിക്കയിൽ

ബോസ്റ്റൺ ഡി. 9

പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവാ തിരുമേനി കണ്ണിന്റെ വിദഗ്ദ്ധമായ പരിശോധനാർത്ഥം അമേരിക്കയിൽ ബോസ്റ്റണിൽ എത്തിയിരിക്കുന്നു. ബോസ്റ്റൺ യൂണിവേഴ്സിറ്റി ഹോസ്പിറ്റലിൽ ഏതാനും ആഴ്ചകൾ താമസിച്ച് തിരുമനസ്സിലെ കണ്ണിന്റെ പരിശോധനയും ചികിത്സയും നടത്തുന്നതാണ്. തിരുമനസ്സിലെ അസാന്നിദ്ധ്യത്തിൽ സഭാകാര്യങ്ങൾ നിർവ്വഹിക്കുന്നതിന് നിയുക്ത കാതോലിക്കാ തോമസ് മാർ തീമോത്തിയോസ് തിരുമേനിയെ ചുമതലപ്പെടുത്തിയിട്ടുണ്ട്.

## മദ്ധ്യപ്രദേശിൽ സുവിശേഷയോഗങ്ങൾ

ഭിലായ്, റായ്പൂർ, ബിലാസ്പൂർ, രാജാറാ എന്നീ ഓർത്തഡോക്സ് ഇടവകകളിലും, ബസ്തറിലെ കിരന്തൂർ, ബച്ചേലി, ജഗ്ദൽപൂർ എന്നീ കോൺഗ്രിഗേഷനിലും സുവിശേഷയോഗങ്ങളും ബൈബിൾക്ലാസുകളും നടക്കുകയുണ്ടായി. പോൾ സിനിരാജ് മുഹമ്മദ് പ്രധാന പ്രസംഗകനായിരുന്നു. ഫാ. അബ്രഹാം ഉമ്മൻ, ഫാ. ജോർജ് ചെറിയാൻ, ഫാ. സി. ജി. പൗലൊസ്, റവ. ഏബ്രഹാം എന്നിവർ നേതൃത്വം നൽകി. വടക്കെ ഇന്ത്യാക്കാരും, ആദിവാസികളായ പലരും ചില യോഗങ്ങളിൽ പങ്കെടുക്കുകയും ക്രിസ്തുവിൽ വിശ്വാസം പ്രകടിപ്പിക്കുകയും ചെയ്തു.

## സ്വീകരണം

ഇന്ത്യൻ ഇക്കണോമിക്സ് സർവ്വീസ് സെലക്ഷൻ ലഭിച്ച ബസേലിയോസ് കോളജ് പൂർവ്വവിദ്യാർത്ഥിനിയും സഭാമാനേജിംഗ് കമ്മററി അംഗം അഡ്വ. തോമസ് രാജന്റെ പുത്രിയുമായ രേഖാ തോമസ് രാജന് കോളജ് ഹാളിൽ ചേർന്ന യോഗം അനുമോദനങ്ങൾ അർപ്പിച്ചു. റവ. പ്രൊഫ. കെ. വി. പൗലോസിന്റെ അദ്ധ്യക്ഷതയിൽ ചേർന്ന യോഗം സിൻഡിക്കേററ് അംഗം പ്രൊഫ. കെ. അരവിന്ദാക്ഷൻ ഉത്ഘാടനം ചെയ്തു. പ്രൊഫ. എം. ജെ. തോമസ് രേഖയ്ക്ക് ഉപഹാരം നൽകി. ഡോ. മാത്യു കുര്യൻ, സോബി ബേബി, യോഗിത മേത്ത എന്നിവർ പ്രസംഗിച്ചു. പ്രൊഫ. പി. സി. ഏലിയാസ് സ്വാഗതവും ജോബി എം. തോമസ് കൃതജ്ഞതയും പറഞ്ഞു.

## പള്ളികൂദാശ

**Kota (Rajasthan)** സെ. മേരീസ് പള്ളികൂദാശ ഒക്ടോ. 24, 25 തീയതികളിൽ സ്തേഫാനോസ് മാർ തേവോദോസ്യോസ് മെത്രാപ്പോലീത്തായുടെ പ്രധാന കാർമ്മികത്വത്തിലും, ഈയ്യോബ് മാർ പീലക്സീനോസ്, മാത്യൂസ് മാർ സേവേറിയോസ് എന്നീ തിരുമേനിമാരുടെ സഹകരണത്തിലും നടത്തപ്പെട്ടു. 25–ാം തീയതി തേവോദോസ്യോസ് തിരുമേനിയുടെ പ്രധാന കാർമ്മികത്വത്തിൽ വി. മൂന്നിന്മേൽ കുർബാന അർപ്പിച്ചു.

വി. കുർബാനാനന്തരം നടന്ന സമ്മേളനത്തിൽ മാർ തേവോദോസ്യോസ് മെത്രാപ്പോലീത്താ അദ്ധ്യക്ഷത വഹിച്ചു. മാർ പീലക്സിനോസ്, മാർ സേവേറിയോസ് എന്നി തിരുമേനിമാരും ദേവലോകം അരമന മാനേജർ സി. കെ. ജോസഫ് റമ്പാച്ചനും ആശംസാ പ്രസംഗം നടത്തി.

വികാരി ഫാ. പി. കെ. ജോർജ് സ്വാഗതവും, ഡോ. എ. സി. മാത്യു കൃതജ്ഞതയും പറഞ്ഞു. സണ്ടേസ്ക്കൂൾ വിദ്യാർത്ഥികളുടെ സംഗീതാലാപനവും ഉണ്ടായിരുന്നു.

## നാലു വൈദികർക്ക് ഡോക്ടറേററ്

ഓർത്തഡോക്സ് തീയോളജിക്കൽ സെമിനാരി അദ്ധ്യാപകരായ ഫാ. കെ. ജെ. ഗബ്രിയേൽ, ഫാ. ററി. ഐ. വർഗീസ്, ഫാ. ജോൺ മാത്യൂസ്, ഫാ. എം. ഒ. ജോൺ എന്നിവർക്ക് വിവിധ യൂണിവേഴ്സിററികളിൽനിന്ന് ഡോക്ടറേററ് ലഭിച്ചിരിക്കുന്നു.

ഫാ. കെ. ജെ. ഗബ്രിയേലിന് 'ദൈവതേജസ് വി. പൗലൂസിന്റെ വീക്ഷണത്തിൽ' എന്ന വിഷയത്തെ ആസ്പദമാക്കിയും, ഫാ. ററി. ഐ. വർഗീസിന് 'മലങ്കരസഭ 19–ാം നൂററാണ്ടിൽ (ചർച്ച് മിഷനറി സൊസൈററിയും പാശ്ചാത്യ സുറിയാനിസഭയുമായുള്ള ബന്ധത്തിൽ –അന

ന്ത ഫലങ്ങൾ)' എന്ന വിഷയത്തെ ആസ്പദമാക്കിയും സെറാമ്പൂർ യൂണിവേർസിററിയിൽനിന്നും, ഫാ. ജോൺ മാത്യൂസിന് 'ലോകത്തിനും സമൂഹത്തിനും ക്രിസ്തുവിനെ വെളിപ്പെടുത്തുന്ന ആശ്വാസദായകനായ പരിശുദ്ധാത്മാവ്' എന്ന വിഷയത്തെ ആസ്പദമാക്കി നടത്തിയ ഗവേഷണത്തിന് അമേരിക്കയിലെ ഫോർഡാം യൂണിവേർസിററിയിൽനിന്നും, ഫാ. എം. ഓ. ജോണിന് 'അലക്സാണ്ട്രിയക്കാരൻ കോസ്മോസ് ഇൻഡികോപ്ളോയിസ്ററസിൻെറ ക്രിസ്ത്യൻ ട്രോപ്പാഗ്രാഫി' എന്ന ഗ്രന്ഥത്തെ അടിസ്ഥാനമാക്കി പൗരസ്ത്യ ചരിത്രത്തെക്കുറിച്ച് നടത്തിയ ഗവേഷണപഠനത്തിന് ഓസ്ട്രിയായിലെ വിയന്നാ യൂണിവേഴ്സിററിയിൽനിന്നുമാണ് ഡോക്ടറേററ് ബിരുദങ്ങൾ ലഭിച്ചത്.

ഡിസംബർ 3–ാം തീയതി ദേവലോകം അരമനയിൽ പ. കാതോലിക്കാബാവാ തിരുമനസിലെ അദ്ധ്യക്ഷതയിൽ നടന്ന യോഗം ഡോക്ടറേററു ലഭിച്ച വൈദികരെ അനുമോദിച്ചു.

ബ. നാലു വൈദികർക്കും 'മലങ്കരസഭ'യുടെ അനുമോദനങ്ങൾ

## പെരുനാളും സ്മാരകപ്രഭാഷണങ്ങളും

ദേവലോകം അരമന ചാപ്പലിൽ കബറടങ്ങിയിരിക്കുന്ന പ. ഗീവർഗീസ് ദ്വിതീയൻ, പ. ഔഗേൻ പ്രഥമൻ എന്നീ പിതാക്കന്മാരുടെ സംയുക്ത ഓർമ്മപെരുനാൾ 1993 ജനുവരി 3, 4 തീയതികളിൽ ദേവലോകം അരമന ചാപ്പലിൽ നടത്തുന്നതാണ്. പെരുനാളിനോടനുബന്ധിച്ച് മൂന്നു ദിവസം പ. പിതാക്കന്മാരെപ്പററിയുള്ള സ്മാരക പ്രഭാഷണങ്ങൾ നടത്തപ്പെടും. 3–ാം തീയതി ഞായറാഴ്ച കോടിമതനിന്ന് തീർത്ഥാടനവും റാസയും ഉണ്ടായിരിക്കും. പെരുനാൾ ചടങ്ങുകളുടെ നടത്തിപ്പിന് നിയുക്ത കാതോലിക്കാ തോമസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ കാതോലിക്കേററ് അരമനയിൽ ചേർന്ന യോഗം വിവിധ കമ്മററികൾ രൂപീകരിച്ചു.

## മണിപ്പാൽ കോൺഗ്രിഗേഷനുകൾ

മണിപ്പാലിൽ എല്ലാ മൂന്നാം ഞായറാഴ്ചയും ദാവൻഗിരെയിൽ എല്ലാ ഒന്നാം ഞായറാഴ്ചയും വി. കുർബാന നടത്തിവരുന്നു. മറുനാടുകളിൽ പാർക്കുന്ന മാതാപിതാക്കൾ, ഈ പ്രദേശങ്ങളിൽ പഠിക്കുന്ന കുഞ്ഞുങ്ങളെ നമ്മുടെ ആരാധനകളിൽ സംബന്ധിപ്പാൻ നിഷ്കർഷിക്കേണ്ടതാണ്.

മണിപ്പാലിൽ ഫാ. ഡോ. ജോൺ മാത്യുവും (ഓർത്തഡോക്സ് വൈദികസെമിനാരി അദ്ധ്യാപകൻ), ദാവൻഗിരെയിൽ ഫാ. വറുഗീസ് ജോണും (യൂണിയൻ തിയോളജിക്കൽ കോളജ്, ബാംഗ്ളൂർ) ആരാധനകൾക്ക് നേതൃത്വം നൽകുന്നു.

മേൽപറഞ്ഞ സെൻററുകൾ ഉൾപ്പെടുത്തി, വിവിധ മെഡിക്കൽ കോളജുകളിൽ പഠിക്കുന്ന കുട്ടികളുടെയിടയിൽ പ്രവർത്തിപ്പാൻ ഒരു ഓർത്തഡോക്സ് വൈദികനെ ചാപ്ളയിനായി ആവശ്യമുണ്ട്. താല്പര്യമുള്ളവർ ഡോ. ഫിലിപ്പോസ് മാർ തേയോഫിലോസ് മെത്രാപ്പോലീത്തായുമായോ, കോട്ടയം സ്ററുഡൻറ് സെൻററുമായോ ബന്ധപ്പെടാവുന്നതാണ്.

## സ്കോളർഷിപ്പ്

അമേരിക്കയിലെ ന്യൂയോർക്ക് ലോംഗ് ഐലൻഡ് സെ. തോമസ് ഓർത്തഡോക്സ് പള്ളിക്കാരുടേതായി വികാരി വെ. റവ. യോഹന്നാൻ ശങ്കരത്തിൽ കോറെപ്പിസ്ക്കോപ്പാ പ്രീയൂണിവേർസിററി ക്ളാസുകളിൽ പഠിക്കുന്ന കുട്ടികൾക്ക് ഏർപ്പെടുത്തി കഴിഞ്ഞ രണ്ടു വർഷങ്ങളായി നൽകി വരുന്ന വിദ്യാഭ്യാസ സ്കോളർഷിപ്പ് ടി വിദ്യാർത്ഥികൾക്ക് തുടർന്നുള്ള പഠനത്തിനും നൽകുന്നതാണ്. അതിലേക്ക് പ്രീയൂണിവേർസിററി സർട്ടിഫിക്കേററും ഇപ്പോൾ പഠിക്കുന്ന കോളജ് പ്രിൻസിപ്പലന്മാരുടെ സർട്ടിഫിക്കേററും വികാരിമാരുടെ ശുപാർശയും സഹിതം അപേക്ഷകൾ മാനേജർ, മലങ്കരസഭ, കോട്ടയം 686038 എന്ന മേൽവിലാസത്തിൽ ഡിസംബർ 31 നകം അയക്കേണ്ടതാണ്.

## ധ്യാനയോഗം

കോട്ടയം ഭദ്രാസനം മർത്തമറിയം സമാജത്തിൻെറ ഈ വർഷത്തെ ധ്യാനം ഒക്ടോബർ 4, 5, 6 തീയതികളിൽ പരിയാരം മാർ അപ്രേം പള്ളിയിൽ വച്ച് അഭിവന്ദ്യ ഗീവറുഗീസ് മാർ ഈവാനിയോസ് തിരുമേനിയുടെ സാന്നിദ്ധ്യത്തിൽ നടത്തി. ധ്യാനത്തിന് ബഥനി ആശ്രമം സുപ്പീരിയർ ഫാ. പൗലോസ് OIC, ഫാ. എബ്രഹാം അഞ്ചേരിൽ എന്നിവർ നേതൃത്വം നൽകി. 6–ാം തീയതി ബഹു. എബ്രഹാം അഞ്ചേരിൽ അച്ചൻ വി. കുർബ്ബാന അർപ്പിച്ചു. തുടർന്ന് സെക്രട്ടറി Mrs. ശോശാമ്മ ചെറിയാൻെറ കൃതജ്ഞതയ്ക്കു ശേഷം 10 മണിയോടുകൂടി സമ്മേളനം സമാപിച്ചു.

## വിലാപഗീതങ്ങൾ കാസററിൽ

മലങ്കര ഓർത്തഡോക്സ് സഭയിലെ ശവസംസ്കാര വിലാപയാത്രയിൽ ഉപയോഗിക്കത്തക്കവണ്ണം ഗീതങ്ങളും വായനകളും ഉൾപ്പെടുത്തി തയ്യാർ ചെയ്ത കാസെററ് പ്രകാശനം ചെയ്തു. പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവാ തിരുമനസ്സുകൊണ്ട് ദേവലോകം അരമനയിൽ പ്രകാശനകർമ്മം നിർവ്വഹിച്ചു. ഫാ. സഖറിയാ പെരിയോർമററം, ഫാ. കുര്യൻ തോമസ് കരിപ്പാൽ എന്നിവർ ചേർന്നാണ് കാസെററ് തയ്യാറാക്കിയിരിക്കുന്നത്. എല്ലാ പ്രധാന ബുക്ക്സ്റേറാളുകളിലും കാസററ് ലഭ്യമാണ്.

## QUIS COMPETITION

Quiz Competition for the Sunday school students of Kottayam & Kottayam Central Dioceses will be held on 27-12-92 at 2 P. M. at Mar Baselios Gregorios Church, Thazhathangady.

## ഡയനീഷ്യസ് അവാർഡ് ഡോ. കെ. എം. തരകന്

മാർ ഡയനീഷ്യസ് ഫൗണ്ടേഷൻെറ ഡയനീഷ്യസ് അവാർഡിന് കെ. എം. തരകൻ എഴുതിയ മലങ്കര ഓർത്തഡോക്സ് സഭാ പബ്ളിക്കേഷൻസ് പ്രസിദ്ധപ്പെടുത്തിയ 'ഓർത്തഡോക്സ് പഠനങ്ങൾ' അർഹമായി. 2001 രൂപയും പ്രശസ്തിപത്രവും ഡിസംബർ ഒന്നിനു പത്തനാപുരം ദയറായിൽ നടന്ന ചടങ്ങിൽവച്ച് നിയുക്ത കാതോലിക്ക തോമസ് മാർ തീമോത്തിയോസ് തിരുമേനി സമ്മാനിച്ചു. കാലംചെയ്ത തോമ്മാ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ സ്മരണയ്ക്കായി ഏർപ്പെടുത്തിയതാണ് ഈ അവാർഡ് എന്നു സെക്രട്ടറി ടി. എം. സാമുവൽ റമ്പാൻ അറിയിച്ചു. സഭയിലെ എഴുത്തുകാരെ ആദരിക്കുന്നതിനു വേണ്ടിയാണ് ഇത്. ഫാ. കെ. ഏ. ഏബ്രഹാം, ഫാ. ഉമ്മൻ പി. ഏബ്രഹാം, റവ. ഡോ. ജേക്കബ് ചെറിയാൻ, പോരം മണലിൽ എന്നിവർ അടങ്ങിയ കമ്മററിയാണ് ഇത്തവണത്തെ ജേതാവിനെ നിശ്ചയിച്ചത്.

## വികലാംഗ ബാലഭവനം സന്ദർശിച്ചു

യുവജനപ്രസ്ഥാനം തെക്കൻ ഭദ്രാസനങ്ങളുടെ ആഭിമുഖ്യത്തിൽ നവംബർ 14-ാം തീയതി തിരുവനന്തപുരം വികലാംഗ ബാലഭവന സന്ദർശനം നടത്തി. നൂറുകണക്കിന് പ്രതിനിധികൾ സംബന്ധിച്ചു. രാവിലെ ബാലഭവന് ചാപ്പലിൽ ഫാ. മാത്യു വർഗീസ് വി. കുർബാനയർപ്പിച്ചു. തുടർന്നു നടന്ന സമ്മേളനം ഡോ. ഹരിഹരൻ ഉദ്ഘാടനം ചെയ്തു. ഫാ. മാത്യു, ഫാ. ജോൺ, അലക്സ് മാത്യു എന്നിവർ പ്രസംഗിച്ചു. ബാലഭവനിൽ ആരംഭിക്കുന്ന Orthotic Workshop-നുള്ള സംഭാവന ട്രഷറാർ ശ്രീ. ഈ. ജെ. ജോൺ ബാലഭവന ഡയറക്ടറെ ഏല്പിച്ചു. ഫാ. കെ. ടി. മാത്യു സ്വാഗതവും വി. കുഞ്ഞുകുഞ്ഞ് നന്ദിയും പറഞ്ഞു.

## ജോർജ് മത്തായി നൂറനാൽ ചെയർമാൻ



ഇൻസ്റ്റിററ്യൂട്ട് ഓഫ് ചാർട്ടേർഡ് അക്കൗണ്ടൻറ്സ് ഓഫ് ഇന്ത്യയുടെ കോഴിക്കോട് ശാഖാ ചെയർമാനായി ജോർജ് മത്തായി നൂറനാൽ തെരഞ്ഞെടുക്കപ്പെട്ടു. കാസർഗോഡ്, കണ്ണൂർ, വയനാട്, കോഴിക്കോട്, മലപ്പുറം ജില്ലകൾ ഈ ശാഖയുടെ പരിധിയിലാണ്.

വൈദികട്രസ്ററി ഫാദർ മത്തായി നൂറനാലിൻെറ പുത്രനായ ജോർജ് മലങ്കരസഭാ മാനേജിംഗ് കമ്മററി, ചർച്ച് അക്കൗണ്ട്സ് കമ്മററി, സുൽത്താൻബത്തേരി സെൻറ് മേരീസ് കോളേജ് ഗവേണിംഗ് ബോർഡ് എന്നിവയിൽ അംഗമാണ്.

## പ്രകാശനം ചെയ്തു

ഓർത്തഡോക്സ് സെമിനാരി അദ്ധ്യാപകനായ ഫാ. ഡോ. വി. പി. വർഗീസ് ഫ്രഞ്ചു ഭാഷയിൽ രചിച്ച് ബൽജിയം ലുവെയ്ൻ യൂണിവേഴ്സിററി പ്രസിദ്ധീകരിച്ച 'സുറിയാനി പാരമ്പര്യത്തിലെ മാമോദീസാ അഭിഷേകങ്ങൾ' എന്ന ഗ്രന്ഥം പ്രകാശനം ചെയ്തു. സുറിയാനി സഭയിലെ മാമോദീസാ അഭിഷേകങ്ങളെപ്പററി ഗ്രന്ഥകർത്താവ് പാരീസിലെ ഡോർബോൺ യൂണിവേഴ്സിററിയിൽ ഡോക്ടറേററിനായി സമർപ്പിച്ച ഗവേഷണ പ്രബന്ധം 'കോർപുസ് സ്ക്രിപോററാറം ക്രിസ്ത്യനോറം ഓറിയൻറാലിയം' എന്ന വിഖ്യാതമായ സീരിയലിൽ ഉൾപ്പെടുത്തിയാണ് പ്രസിദ്ധീകരിച്ചിരിക്കുന്നത്. ഒരു ഭാരതീയൻ രചിച്ച ഗ്രന്ഥം ഈ സീരിയലിൽ പ്രസിദ്ധപ്പെടുത്തുന്നത് ഇതാദ്യമായിട്ടാണ്. ഈ ഗ്രന്ഥത്തിൻെറ ഒരു പ്രതിക്കു വില 4500 രൂപയാണ്.

## കുരിശിൻതൊട്ടി കൂദാശചെയ്തു

സുൽത്താൻബത്തേരി: അമേരിക്കൻ പാറ സെൻറ് ജോർജ് ഇടവക പ. ഗീവറുഗീസ് സഹദായുടെ നാമത്തിൽ പുതുക്കിപ്പണിത കുരിശിൻതൊട്ടിയുടെ കൂദാശ കുര്യാക്കോസ് മാർ ക്ലീമീസ് തിരുമേനി നവംബർ 14–ാം തീയതി നിർവ്വഹിച്ചു. കൂദാശയ്ക്ക് എത്തിയ തിരുമേനിക്ക് വികാരി ഫാ. വർഗീസ് മണ്ടത്തിൻെറ നേതൃത്വത്തിൽ ഒരു പൊതു സ്വീകരണം നൽകുകയുണ്ടായി.

## പെരുനാൾ കൊണ്ടാടി

പത്തനാപുരം താബോർ ദയറാ ചാപ്പലിൽ കബറടങ്ങിയിരിക്കുന്ന തോമ്മാ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ 20–ാം ശ്രാദ്ധപ്പെരുനാാം ദയറായിൽ നിയുക്ത കാതോലിക്കാ തോമസ് മാർ തീമോത്തിയോസ് തിരുമേനിയുടെ പ്രധാന കാർമ്മികത്വത്തിൽ ഡിസംബർ 2, 3 തീയതികളിൽ ആഘോഷപൂർവ്വം കൊണ്ടാടി. പെരുനാളിനോടനുബന്ധിച്ച് നവ. 29–ാം തിയതി മുതൽ സന്ധ്യാപ്രാർത്ഥനയെ തുടർന്ന് പീലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ, ഡോ. കെ. എം. തരകൻ, ഫാ. മാത്യു വൈദ്യൻ, ഡോ. സാമുവേൽ ചന്ദനപ്പള്ളി എന്നിവർ സ്മാരകപ്രഭാഷണങ്ങാം നടത്തി. 2–ാം തീയതി വൈകിട്ട് കല്ലുകടവിൽനിന്ന് റാസയും 3–ാം തീയതി ചാപ്പലിൽ വി. മൂന്നുമ്മേൽ കുർബ്ബാനയും കബറിങ്കൽ ധൂപപ്രാർത്ഥനയും നടത്തപ്പെട്ടു, തുടർന്നു ചേർന്ന സമ്മേളനത്തിൽവച്ച് ഡോ. കെ. എം. തരകന് മാർതോമ്മാ ദീവന്നാസ്യോസ് സാഹിത്യ അവാർഡും സൺഡേസ്കൂാം കുട്ടികാംക്കായി മാർതോമ്മാ ദീവന്നാസ്യോസ് സ്മാരകമായി ഏർപ്പെടുത്തിയ മൽസരങ്ങളിലെ വിജയികാംക്കുള്ള സമ്മാനവും നിയുക്ത കാതോലിക്കാ മാർ തീമോത്തിയോസ് തിരുമേനി നൽകി.

## വിദ്യാർത്ഥിപ്രസ്ഥാനം ക്യാമ്പ്

മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് വിദ്യാർത്ഥിപ്രസ്ഥാനം വാർഷിക ക്യാമ്പ് ഡിസംബർ 19–ാം തീയതി 4.30 ന് പ്രസ്ഥാനം പ്രസിഡണ്ട് ഡോ. ഫിലിപ്പോസ് മാർ തെയോഫിലോസ് തിരുമേനി ഉത്ഘാടനം ചെയ്യും. 23–ാം തീയതി നിയുക്ത കാതോലിക്കാ തീമോത്തിയോസ് തിരുമേനി വി. കുർബാന അർപ്പിക്കുന്നതും, സമാപനസമ്മേളനത്തിനു നേതൃത്വം നൽകുന്നതുമായിരിക്കും. സഭയിലെ മററു മെത്രാപ്പോലീത്തന്മാരും നേതാക്കളും പങ്കുകൊള്ളുന്ന ഈ കോൺഫറൻസിൻെറ രജിസ്ട്രേഷൻ ഫീസ് 40 രൂപയാണ്.

ബിഷപ്പ് ഡോ. സെബാസ്റ്റ്യൻ മങ്കുഴിക്കരി, റവ. ഫാദർ ടി. ജെ. ജോഷ്വാ, റവ. ഫാദർ കെ. എൽ. മാത്യു വൈദ്യൻ, റവ. ഡോ. എം. ഒ. ജോൺ, റവ. ഡോ. ബേബി വറുഗീസ്, ഡോ. കെ. എം. തരകൻ, ഡോ. കെ. എൻ. നമ്പൂതിരിപ്പാട് എന്നിവർ പ്രഭാഷണം നടത്തും. നിയുക്ത മെത്രാൻ റവ. ഡോ. ജേക്കബ് ചെറിയാൻ ധ്യാനപ്രസംഗങ്ങാം നടത്തും.

ഡിസംബർ 15–നു മുമ്പ് പേര് രജിസ്ററർ ചെയ്യുന്നവർ 30 രൂപാ നൽകിയാൽ മതിയാകുമെന്ന് ജനറൽ സെക്രട്ടറി (ഓർത്തഡോക്സ് സ്ററുഡൻറ് സെൻറർ, കോട്ടയം – 686001) അറിയിക്കുന്നു.

## അദ്ധ്യാപക പരിശീലന ക്യാമ്പ്

മലബാർ ഭദ്രാസനത്തിലെ സൺഡേസ്കൂാം അദ്ധ്യാപരുടെ പരിശീലനക്യാമ്പ് ഒക്ടോബർ 30 മുതൽ നവംബർ 7 വരെ കോഴിക്കോട് സെൻറ് ജോർജ് കത്തീഡ്രലിൽവെച്ച് വികാരി ഫാ. എം. ഡി. ജോണിൻെറ മേൽനോട്ടത്തിൽ നടന്നു. ഭദ്രാസന ഡയറക്ടർ എം. ജി. പൗലൂസും ഡി. ഇൻസ്പെക്ടർമാരും ക്രമീകരണങ്ങാംക്ക് നേതൃത്വം നൽകി.

ക്യാമ്പ് ഉത്ഘാടനം R. C. കത്തീഡ്രൽ വികാരി ഫാ. ജേക്കബ് കുളങ്ങര നിർവ്വഹിച്ചു. തുടർന്ന് ഫാ. വർഗീസ് ജോൺ (U.T.C.) ബൈബിറാംക്ലാസ് എടുത്തു.

ശനിയാഴ്ച രാവിലെ പ്രാർത്ഥന, ധ്യാനം, എന്നിവയ്ക്ക് ഫാ. വർഗീസ് ജോൺ, ഫാ. എം. ഡി. ജോൺ എന്നിവർ നേതൃത്വം നൽകി. ഫാ. സ്ററീഫൻ OIC ബൈബിറാംക്ലസ് എടുത്തു. പെരുന്തൽമണ്ണ ഇൻസ്പെക്ടർ സജി ഫിലിപ്പ് നിരൂപണക്ലാസും, നിലമ്പൂർ ഡിസ്ട്രിക്ട് ഇൻസ്പെക്ടർ എം. കെ. ബേബി മോഡൽ ക്ലാസും എടുത്തു. ഉച്ചയ്ക്കുശേഷം ഗ്രൂപ്പുചർച്ചകാം നടന്നു.

## റമ്പാൻസ്ഥാനം നൽകി

വള്ളിക്കാട്ടു ദയറാ മാനേജർ ഫാ. പി. കെ. സഖറിയായിക്ക് ഔഗേൻ എന്ന പേരിൽ പ. ബാവാ തിരുമേനി ദയറാ ചാപ്പലിൽവച്ച് ഡി. 5–ാം തീയതി റമ്പാൻസ്ഥാനം നൽകി. പ. മാർതോമ്മാ മത്ത്യൂസ് പ്രഥമൻ ബാവാ, നിയുക്ത കാതോലിക്കാ മാർ തീമോത്തിയോസ്, മാർ എപ്പിഫാനിയോസ്, മാർ ഈവാനിയോസ്, മാർ മിലിത്തിയോസ്, മാർ അന്തോണിയോസ് എന്നീ തിരുമേനിമാരും അനേകം വൈദികരും വലിയ ഒരു ജനക്കൂട്ടവും ശുശ്രൂഷയിൽ സംബന്ധിച്ചു.

## കോറെപ്പിസ്ക്കോപ്പാസ്ഥാനം

ആർത്താററു കുന്നംകുളം മഹാ ഇടവക വികാരി ഫാ. ജോസ് പുലിക്കോട്ടിന് ഇടവക മെത്രാപ്പോലീത്താ പൗലൂസ് മാർ മിലീത്തിയോസ് തിരുമേനി നവംബർ 25–ാം തീയതി പുലിക്കോട്ടിൽ തിരുമേനിയുടെ ഓർമ്മപ്പെരുനാളിൽ കുന്നംകുളം സെ. തോമസ് പുതിയ പള്ളിയിൽവച്ച് വി. കുർബ്ബാനമദ്ധ്യേ കോറെപ്പിസ്ക്കോപ്പാസ്ഥാനം നൽകി.



ഐ. ഇ. എസ് ലഭിച്ച ബസേലിയോസ് കോളജിലെ പൂർവ്വവിദ്യാർത്ഥിനി രേഖാ തോമസ് രാജന് ബസേലിയോസ് കോളേജിൽ നടന്ന സ്വീകരണവേളയിൽ ഉപഹാരം നൽകുന്നു.

പ്രൊഫ. ബേബിസുധ, ജോബി തോമസ്, എം. ജി. വാഴ്സിറ്റി സിൻഡിക്കേറ്റ് മെംബർ പ്രൊഫ. കെ. അരവിന്ദാക്ഷൻ, ബസേലിയോസ് കോളേജ് പ്രിൻസിപ്പൽ പ്രൊഫ. എം. ജെ. തോമസ്, റവ. പ്രൊഫ. കെ. വി. പൗലൂസ്, പ്രൊ[illegible] പി. സി. ഏലിയാസ്, ഡോ. മാത്യു കുര്യൻ എന്നിവർ സമീപം.

## നവതി സ്മരണിക

പ. പരുമല തിരുമേനിയുടെ 90-ാം ചരമ വാർഷികം പ്രമാണിച്ച് മലങ്കരസഭാ മാസിക പ്രസിദ്ധപ്പെടുത്തുന്ന അമൂല്യ ഗ്രന്ഥം. വില. 20. രൂപ മാത്രം. ഡിസംബർ 15 നു മുൻപ് പണം അടയ്ക്കുന്നവർക്ക് പോസ്റ്റേജ് സൗജന്യം.

തുക ഡ്രാഫ്റ്റ് ആയോ മണി ഓർഡർ ആയോ അയയ്ക്കുക. ചെക്ക് സ്വീകരിക്കുന്നതല്ല.

മാനേജർ, മലങ്കരസഭ, ദേവലോകം.
കോട്ടയം - 686038






Licence No. 475. 11th APRIL 1946. Registered No. KL KTM - 38

# THE MALANKARA SABHA

CATHOLICATE OFFICE, KOTTAYAM - 686 038

പാവന സ്മരണയ്ക്കു മുമ്പിൽ ആദരാഞ്ജലികൾ



GEORGE DANIEL (MONY), VALSA, MERLIN & MELVIN

VADUTALA MELETHIL PUTHEN PEEDIKA,

PATHANAMTHITTA

Printe[illegible]blished by Rev. Fr. T.G. Zacharia
For Orthodox Viswasa Paripalana Samathy, Kottayam
at the Catholicat Press, Kottayam - 38
Chief Editor Rev. Dr. Jacob Kurian